BOOK. 2. No. 8

൧൦൬൭. തുലാം.






# വിദ്യാവിനോദിനി

## വിഷയവിവരം

---

## മാന്യവരിക്കാക്ക്,

വിദ്യാഭിവർദ്ധിനി മാസികക്കു ഒരുകൊല്ലത്തെ വരിസംഖ്യ അടച്ചിട്ടുള്ള പലരുടേയും വരിസംഖ്യ അവസാനിച്ചിരിക്കുന്നു. അഞ്ചലിലും തപാലിലും ചാർജ്ജുകൾ കൂട്ടിയിരിക്കുന്നതുകൊണ്ട് വി. പി. അയക്കുന്നതു് വരിക്കാർക്കു വലിയനഷ്ടമാണു. അരഞ്ഞടക്കം രണ്ടും മൂന്നും നാലും രൂപാ വരിസംഖ്യകൊടുത്തു് വരുത്തുന്നമാസികകളേക്കാൾ ഒരുരൂപാ വരിസംഖ്യയുള്ള ഈ മാസികകൊണ്ട് പൊതുജനങ്ങൾക്കു പ്രയോജനമുണ്ടെന്നു് അനുഭവംവന്നിട്ടുള്ളതാണു്. വരിസംഖ്യതീർന്നതങ്ങളുടെമാന്യവരിക്കാർ ഈ ലക്കംകിട്ടിയഉടൻ അടുത്തആണ്ടത്തെക്കുള്ള വരിസംഖ്യ ൧൨ലുവായ ഒരുരൂപാ-മണിയാർഡറായിഅയച്ചുതരുമെന്നുവിശ്വസിക്കുന്നു. ഒരുവർഷത്തെ വരിസംഖ്യയിൽ കുറഞ്ഞു അയയ്ക്കുന്ന മണിയാഡിറനെസ്വീകരിക്കുന്നതല്ല. എന്നു് മാനേജർ.

---

## പുരാണസഞ്ചിക.

### (അഷ്ടാദശപുരാണങ്ങൾ)

### പ്രസാധകൻ വള്ളത്തോൾ നാരായണമേനോൻ.

റായൽ, ൮ വലിപ്പത്തിൽ ൧൬ ഫാറംവീതംമുമ്മൂന്നുമാസത്തിലൊരിക്കൽ പ്രസിദ്ധീകരിക്കുന്നതു്. പണ്ഡിതരും പാമരരും ഒരുപോലെ രസിക്കത്തക്ക വിധത്തിലും പുരാണകർത്താവിൻെറ ഉദ്ദേശം സഫലമാകത്തക്കവിധത്തിലും പദ്യങ്ങളും പ്രധാനമായി ഗദ്യങ്ങളും ഇടകലർന്നുപരിഭാഷപ്പെടുത്തിട്ടുള്ളതു, വള്ളത്തോൾ നാരായണമേനോൻഅവർകളുടെ തർജ്ജമയായ ശ്രീവാമനമഹാപുരാണം ഒന്നാംലക്കം പുറപ്പെട്ടുതുടങ്ങിയിരിക്കുന്നു. ഒരുകൊല്ലത്തേക്കു മുമ്പേറു വരിസംഖ്യ ൩ ക. ഓരോലക്കത്തിനും ൧ ക. ൨ ണ. വീതം. തപാൽചാർജ്ജുപുറമേ.

മാനേജർ, ബി. വി. ബുക്കുഡിപ്പോ—തിരുവനന്തപുരം

---

തയാർ! തയാർ!!

പുതിയതും ഭേദഗതിചെയ്തതുമായ പലനിയമസാരങ്ങളും അടങ്ങിയ

## ൧൦൮൭-ാമാണ്ടത്തെ

# വിദ്യാഭിവർദ്ധിനി ഡയറി.

വിചിത്രമായ ബയൻറു്, ഒതുങ്ങിയ സൈസ്സ്, മിനുസവും കട്ടിയുമുള്ള കടലാസ്സ്. മദ്രാസ്ഡയറികളുടെ മാതിരിയിൽ ബട്ടൻ, പെൻസിൽ ഇവകളോടുകൂടിയതു ൧-ാംതരം ൧-ക്കു് വില രൂ. ൧. കാലിക്കോബയൻറുചെയ്ത ൨-ാംതരം ൧-ക്കു് ൧൨ ണ. കാൽബയൻറുചെയ്ത ൩-ാംതരം ൧-ക്കു് ൺ ൧൨. ഈ ഡയറി സ്വന്തം വക്കീലിനെപ്പോലെ സഹായിക്കുന്നതാണു്. ഞങ്ങളുടെ ഡയറിയുടെ ഗുണം മാന്യന്മാർക്കുഅനുഭവമുള്ളതാനാൽ വിസ്തരിക്കുന്നില്ല. ഓരോതരത്തിനും പത്തിനൊന്നു കമ്മിഷൻകൊടുക്കപ്പെടും.

എന്നു് എസ്- റ്റി. റെഡ്യാർ & സൺസ്

വി. വി. പ്രസ്സ്—കൊല്ലം.

# വിദ്യാഭിവൎദ്ധിനി.

"വിദ്യാധനം സൎവ്വധനാൽ പ്രധാനം."

പുസ്തകം ൧. } ൧൦൮൭. തുലാം. { ലക്കം ൩.

## മംഗളം.

---

നാളീകാക്ഷന്റെനാഭീസരസിജഹൃദയോൽഭൃതമാധ്വീരസത്തെ
ക്കാളുംമാധുൎയ്യമേറും കവിതകളുചിതാൎത്ഥാൽബണം ചാൎത്തിയെങ്ങും
കേളിപ്പെട്ടുള്ളനന്മാസികയിതുബഹുധാവിശ്വവിദ്യാൎത്ഥികൾക്കും
കേളിക്കുള്ളോരരങ്ങായ് വിലസുക സുചിരം വിഷ്ണുദേവപ്രസാദാൽ.

ററി എൻ. നാണുപിള്ള ആശാൻ

---

### മഹാരാജാ തിരുമനസ്സിലെ ൫൪-ാമത്തെ ആട്ടത്തിരുനാൾ മംഗളാശംസ.

---

സ്വരാജ്യം സ്വാരാജ്യത്തിന്നുസമമുയൎത്തും സുകൃതിയി-
ല്പരാൎത്ഥൈകസ്വാൎത്ഥപ്രകൃതിതിരുമൂലം നൃപതിയെ
നിരാതങ്കംമേലും നിരവധിദിനംവഞ്ചിവസുധാ-
വരാരോഹത്തിൻവരനിലയിൽ വാഴിക്കണമജൻ.

കവിതിലകൻ ഉള്ളൂർ എസ്. പരമേശ്വരയ്യർ.

സുഖാലൻപതും നാലും
തികഞ്ഞ കരുണാനിധി
ചിരം പ്രജകളെപ്പോററാൻ
വരം നൽകണമീശ്വരൻ.

ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള.

അൻപാൽനാലൊൻപതാണ്ടായ് നലമൊടുപചരി-
ച്ചസ്ഥിരത്വത്തിൽമുൻപേ
സമ്പാദിച്ചോരുദുഷ്പേർ മുഴുവനുമകല-
ത്താക്കി മൂലർക്ഷജങ്ങൾ
വൻപാളും പ്രേമമോടെ ദൃഢതരമനുരഞ്ജിപ്പൂ
നീ വഞ്ചിമാതേ!
നിൻപാതിവ്രത്യനിഷ്ഠാരതി നിരവധിയായ്
നിൽക്കണേ നിഷ്കളങ്കം.

പട്ടം എൻ. കൊച്ചുകൃഷ്ണപിള്ള എം. ഏ.

---

ധർമ്മം താൻ ധരണീന്ദ്രനായവതരിച്ചാരാലുമാരാധ്യമാം
കർമ്മത്താൽ കലികല്മഷങ്ങളകലത്താക്കിപ്രശോഭിച്ചിട്ടും
മർമ്മജ്ഞാഗ്രണി മൂലഭൂപനിനിയും നൂററാണ്ടുനിർബ്ബാധമാം
ശർമ്മത്തോട്ടു ഭരിപ്പതിന്നു പരചിദ്രൂപൻ പ്രസാദിക്കണം.

അഴകത്തു പത്മനാഭക്കുറുപ്പ്.

"ധർമ്മം നമ്മുടെ വംശദൈവത"മിതിപ്രാചീനമുദ്രാവചോ
മർമ്മംമുന്നുവഴിക്കുനിഷ്കപടമായ് സാധിക്കുമെൻതമ്പുരാൻ
ധർമ്മക്ഷോണി, ചിരം ഭരിച്ചുമരുവാൻശ്രീപത്മനാഭൻസദാ
ശർമ്മാധിക്യമണച്ചിടട്ടെ, ഭഗവാൻലക്ഷ്മീകടാക്ഷാഞ്ചിതൻ.

സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കർ.

യദ്ദീപാഗ്രേപ്രജാനന്ദനനടനവിലാസൈസ്തുദാരൈരശ്ചദേവ്യൗ
നന്ദ്യൗവാങ്മേ മിഥോമത്സരകലുഷധിയൗ പ്രാഞ്ചതോവഞ്ചിരങ്ഗം
തന്മൂലക്ഷ്മാചരത്നം, കൃതസകലകലാശാണസംശുദ്ധിയത്നം
സോവ്യാദ്ദ്യേനോരസാസാഗരംജനിസതതം ധാർത്തേസ്വാത്മരത്നം.

നൃപസ്യതസ്യോദ്ഭവതാരപുണ്യ
മഹശ്ചതുഷ്ഷഷ്ടിതമോഹിസദ്യഃ
സശബ്ദയത്യസ്മദനന്തഭാഗ്യ
ഫലായിതംരാജശതാഭിഷേകം

കാവുങ്ങൽ നീലകണ്ഠപ്പിള്ള.

ശ്രീമാൻശ്രീമൂലകക്ഷ്മാശതമഖനിതുപോൽനൂറുവർഷംസഹർഷം
ക്ഷേമാധിക്യംജനങ്ങൾക്കനവരതമുദിപ്പിച്ചുവേണാടുവാഴാൻ
ശ്രീമാനാത്തുള്ള നന്താലയമടിയരുളുംപത്മനാഭ പ്രഭോ! നീ
സീമാതീതാനുകമ്പാമൃതലഹരിപൊഴിക്കേണമിത്തമ്പുരാനിൽ.

വിദ്വാൻ ജീ നാണു.

വേണാട്ടിന്നു വിശേഷകം, വിരുതെഴും നീതിജ്ഞർതൻ ദേശികൻ
കാണാറാകിയ ദൈവ,മച്യുതപദാംഭോജാതഭൃംഗായിതൻ,
തൃണാശ്ചര്യയശോഗൃഹത്തി,നിവിധം ശോഭിക്കുമീമൂലകൻ
നീണാൾ വാഴണമേ ധരിത്രിയിലലം സൌഭാഗ്യഭാഗ്യാന്വിതം.

ചെറുകോൽ എൻ. കൊച്ചുപിള്ളക്കുറുപ്പ്.

കുലീനശ്രീമൂലക്ഷിതിപരിവൃഢഃ പുണ്യനിവഹൈഃ
കലാസംഖ്യാതീതേ വയസി കൃതപാദഃ പ്രഭവതി
കലേശോദ്യൽകീർത്തിഃ കലിതജനതാനന്ദഭരണഃ
കലങ്കാപേതാത്മാ വിലസതു മുദാ ചന്ദ്രമിഹിരം.

എം. ചക്രപാണിവാര്യർ.

കീർത്തിപ്പൂപ്പുഷ്പങ്ങൾ ചാർത്തിപ്പുതുമധുരഫലശ്രീവിലാസോദയത്താ-
ലാർത്തിക്കുന്നം വരുത്തീ ശ്രിതജനതതിയിൽ സാന്ദ്രമോദം വളർത്തി
പേർത്തും മേൽതാപമേശാതലിവൊടുകരമാം പത്രജാലം പരത്തി
കാത്തീടും മൂലരാജേശ്വരസുരതരുവിങ്ങേറെനാൾ വാണിടേണം.

റ്റി. വി. അഗസ്റ്റീൻ ഫെർണാൻറസ്.

സീമാതീതഗുണങ്ങളാലവനിയിൽ സീതാപതിക്കൊത്തവൻ
ശ്രീമാൻ ശ്രീപതിപാദഭക്തനമലൻ ശ്രീമൂലധാത്രീധവൻ
പൂമാതിൻകളിരംഗമായ് പുകൾപുരാ പേറുന്ന പേർകൊണ്ടൊരി-
ബ്ഭൂമാന്യസ്ഥിതിയിൽ ഭരിച്ചു വളരെക്കാലം വിളങ്ങേണമേ.

പേരകത്തു കെ. രാമൻപിള്ള.

ലാവണ്യാങ്കുരവില്ലൊരുത്തരുമഹോ ലംഘിച്ചുപോയീടുകി-
ല്ലാവശ്യപ്പെട്ടവോർക്കു ജീവനവുമാമൂത്തും കൊടുക്കും സദാ
പൂവമ്പന്റെ പിതാവകത്തു,മതുകൊണ്ടംഭോധിസാദൃശ്യമു-
ള്ളീവമ്പൻ തിരുമേനി തോഴ്ച കലരാതെന്നും വിളങ്ങേണമേ!

നാട്ടകം പി. രാമൻപിള്ള.

ആലസ്യം ലവമേശിടാതെ മുറപോൽ ശ്രീവഞ്ചിരാജ്യത്തെയി-
ക്കാലത്തിന്നനുരൂപമായ നിലയിൽ ഖ്യാതിപ്പെടുത്തിപ്പരം
മാലാററിപ്പരിപുഷ്ടിചേർത്തു ഭരണം ചെയ്യുന്ന രാജേശ്വരൻ
"മൂലക്ഷ്മാരമണൻ" ജയിക്ക സകലശ്രീപൂണ്ടു ഭൂമൌ ചിരം.

എ. അബ്ദുറഹ്മാൻകുട്ടി വൈദ്യർ.

ഓണം ഹിന്ദുജനത്തിനുണ്ടു, പെരുനാൾ നസ്രാണികൾക്കാ,വിധം
ഉത്തമമാക്കിയക്രിസ്തുമസ്സു, മുഹറം മുസ്ലിംജനങ്ങൾക്കതാൻ
കാണപ്പെട്ട സമസ്തലോകസുദിനം മൂലർക്ഷമൊന്നാണവ-
ക്കാണത്തിന്നിടയില്ല മൂലമിതുപോൽവർത്തിച്ചുവർദ്ധിക്കണം.

ആർ വാസുദേവൻകർത്താ

മുരാന്തകനിരന്തസദാനിനദഭക്തിയുക്തഃപ്രജാ-
ഹൃദന്തരനിരന്തപ്രഥിതരക്ഷണാനന്ദദഃ
ജലാന്തവസുന്ധരാവധിസുഖേനജീയാൽപരം
പ്രശാന്തതരഃകോമളപ്രകൃതിമൂലഭൂപാലകഃ.

ആർ. കൃഷ്ണൻ കണിയാർ.

താരാർമാതിന്റെരത്നക്കളർമുലതടവുംതമ്പുരാന്റെകാൽത്താ-
രാരാധിയ്ക്കുന്നരാജാന്വയമകുടമഹാരത്നമീമൂലഭൂപൻ
താരാനാഥപ്രതാപപ്രചുരിമതിരളുംകീർത്തിയേററംപരത്തി-
പ്പാരാണ്ടാരോഗ്യഭാഗ്യാദികളൊടുവിജയിക്കേണമാസോമസൂര്യ്യം.

വൈദ്യൻ കെ. ബാലകൃഷ്ണപിള്ള.

വഞ്ചിക്ഷ്മാപക്ഷ്മളാക്ഷീനിടിലതിലകമായ് സ്സജ്ജനാംഭോജപാളി-
ക്കഞ്ചോതാദിത്യനായിക്ഷിതിവരമകുടാമൂല്യസദ്രത്നമായി
അഞ്ചിക്കുംമൂലഭൂമീശ്വരനുടെതിരുനാളേവമാകല്പകാലം
ചെഞ്ചെമ്മേലോകർഘോഷിപ്പതിനുകൃപയനയ്ക്കട്ടെശ്രീപത്മനാഭൻ.

ഗോവിന്ദൻ വൈദ്യൻ.

വിദ്യാഭ്യാസപ്രചാരപ്പെരുമതകരുമാറുള്ള കൃത്യങ്ങൾചെയ്തി-
ട്ടുദ്യോഗപ്രൌഢികാട്ടിപ്പരിതുജനമനംചുട്ടചട്ടത്തെനീക്കി;
പ്രദ്യോതദ്വഞ്ചിരാജാന്വയനൃപശിരോഭൂഷണംമൂലദേവൻ
ഖദ്യോതാഭൻജയിക്കുന്നിതുസുധിസുചിരംകാക്കണേ! വഞ്ചിരാജ്യം.

മുതുകളം കെ. സി. കാർത്ത്യായനിഅമ്മ.

അൻപൊത്തീയിളകാത്തിടുന്നമനുജാധീശേശനെൻതമ്പുരാ-
നൻപത്തൊൻപതുമഞ്ചുമിന്നുതിരുനാൾനീചേർത്തുലക്ഷ്മീപതേ!
നിൻപത്തോഗതിയെന്നുറച്ചമരുമീവഞ്ചീശ്വരന്നല്പവും
തുൻപത്തിന്നിടയാക്കിടാതെപുരുഷായുസ്സുംതികയ്ക്കേണമേ.

എം, എസ്സ്. നീലകണ്ഠയ്യർ

നാനാസൽഗ്ഗുണഗോക്കൾപൂണ്ടുപുകളായീടുംപ്രകാശത്തൊടും
നാനാഭൂതഗണങ്ങളിൽസുകരുണാപീയൂഷവർഷത്തൊടും
പീനാതങ്കമകററിയിക്കുവലയംകാക്കുന്നസദ്വൃത്തനാം
മാനാർഹൻശുഭമൂലഭൂപതിചിരംഭംഗ്യാവിളങ്ങീടണേ.

എ. കെ. കരുപ്പൻ.

"നാട്ടിന്നനാമയമളവെന്നി,വളർത്തിവാണോർ
നാട്ടിന്നതുല്യമഹിമൂലനൃപാല"നിത്ഥം
പാട്ടിൽപറഞ്ഞു ചെറുകുട്ടികളും പുകഴ്ത്തും
രാട്ടിന്നനിത്യസുഖമേകുക! പത്മനാഭാ!

ടി- അയ്യാക്കുട്ടിപ്പിള്ള.

മാലല്പംജനതയ്ക്കുദിക്കിലനുതാപത്തോടതാററീടുവാൻ
കാലത്തിൽശുഭമാംനിവൃത്തിയുളവാക്കീടുംകൃപാവാരിധി
മൂലക്ഷ്മാരമണൻസുഖാൽതിരുവയസ്സാഹന്തമാലോകരെ!
മാലററിന്നരുപത്തിനാലിത! കടന്നീടുന്നു;കൊണ്ടാടുവിൻ!

പി. ജി. കമ്മത്.

അവിദ്യാതമിസ്രജത്തിൻവിവിധതരവിഷാദങ്ങളേവം വിട്ടുത്തി
ബ്ഭാവിശ്രേയസ്സുദിക്കുംപടിഭവികഭരംപാരിടത്തിൽപ്പരത്തി
സേവിപ്പോർക്കുത്തമശ്രീയരുളിഅനുദിനംവാണിടുംവഞ്ചിഭൂപൻ
ഭൂവിൽസ്വൈരംസുഖിക്കുന്നതിനുകനിയണംപത്മനാഭാംഘ്രിയുഗ്മം.

പരമേശ്വരവാദ്ധ്യാർ.

പാരിച്ചമോദമൊരുപോൽപ്രജകൾക്കുനൽകി-
പ്പോരുന്നമൂലനൃപാലനിതേവിധത്തിൽ
പാരിന്നനാശമനയുംദിവസംവരയ്ക്കും
ഭൂരക്ഷചെയ്തുവിലസാൻകനിയട്ടെദൈവം.

വൈദ്യൻ എം. എസ്. കൃഷ്ണൻ.

ജനാധിപതിമൌലിയാംസുമതിവഞ്ചിരാജർഷിസ
ജ്ജനാവലിയിൽമദ്ധ്യമായ് വിലസിടുന്നശൌരിപ്രിയൻ
അനാമയമനേകനാൾകരുണയോടുഭൂകാക്കുവാൻ
ജനാർദ്ദനനയയ്ക്കണേ.സരസിജാക്ഷിയാൽവീക്ഷണം.

എൻ. വേലായുധനാശാരി.

ധൎമ്മത്തിനെന്നുമൊരുമൂലമിയന്നരാമ
വൎമ്മാഭിധാനനവനീശനിളാതലത്തിൽ
ശൎമ്മംനമുക്കപലതിത്തണയിച്ചുദാര-
ധൎമ്മങ്ങളൊത്തുബഹുകാലമമൎന്നിടട്ടെ.

പി. ജാനകിയമ്മ

ഈമന്നിൽപ്രജകൾക്കവേണ്ടിസുഖമായ്ജീവിച്ചുമേവുന്നൊരീ
ശ്രീമൂലംതിരുനാൾമഹീശമണിയാം ശ്രീരാമരാജന്നിതാ
ക്ഷേമത്തോടറുപത്തിനാലുതിരുനാൾസമ്പൂൎണ്ണമാകുന്നു;സ-
ല്ധാമത്തോടിനിനൂറുവർഷമിതുപോൽകൊണ്ടാട്ടമുണ്ടാകണേ!!

ആർ വി· നായർ

മാലേതുമണയാതൂഴി
പാലനംചെയ്യപോരുമീ
മൂലരാട്ടുചിരംവാഴാൻ
കാലകാലൻതുണയ്ക്കണേ.

പി. കെ· കുഞ്ഞുകൃഷ്ണപിള്ള.

മൂലഭൂപാലനിക്ഷോണി
പാലിച്ചെന്നുമിതേവിധം
മാലുചേരാതമൎന്നിടാൻ
കാലകാലൻതുണയ്ക്കണം.

കെ. എസ് കൊച്ചയ്യപ്പൻ

നാരായണന്റെ പദതാരിലമേയഭക്ത്യാ
നീരാജനംനിയതവും നിയമേനചെയ്തും
ശ്രീരാമവൎമ്മകുലശേഖരമൂലഭൂപ
നോരായിരംസമകളൂഴി ഭരിച്ചിടട്ടെ.

കെ കേശവൻ

നിരുപമനിഹമൂലക്ഷ്മാവരൻജാതനായി-
ട്ടറുപതുമഥനാലും വൎഷമിപ്പോൾതികഞ്ഞു
തിരുവടിയിതമെന്നും വാഴുവാനീശ! പാരം
കരുണയൊടിതുകാലം നീ കടാക്ഷിച്ചിടേണം.

മുകളയിൽ ജോസഫ്വാദ്ധ്യാർ.

ധർമ്മത്തിൻകാതലായ്ത്തൻകഴലിണപണിയുന്നോർക്കു കല്പദ്രുവായ് സൽ-
കർമ്മത്തിൻമൂർത്തിമത്തായ് മുരഹരചരണാംഭോജസേവാഗ്ര്യനായി
ശർമ്മത്തിൽതൻപ്രജാസഞ്ചയമതുപുലരാൻതക്കപോൽരാജ്യരക്ഷാ-
മർമ്മംനോക്കിബ്ഭരിക്കും നരപതിസുചിരംവാഴണംമൂലഭൂപൻ

പാല്യൂർ പി രാമൻപിള്ള.

ദാനത്താൽബലി,തത്വബോധമതിനാൽ വാചസ്പതിക്കൊത്തവൻ
നാനാമാനുഷവാഞ്ഛിതങ്ങളരുളാൻ സന്താനവൃക്ഷോപമൻ
ഊനംവിട്ടിഹവഞ്ചിരാജകുലമാമബ്ധിക്കുജൈവാതൃക-
ന്താനാകുന്നൊരുമൂലഭൂപതിചിരം വേണാടുവാണീടണേ.

കാരസ്സൂൽ പി. ഗോപാലപിള്ള.

“മത്താധബാരതനോ” എന്നമട്ടു്

പല്ലവി—പാലനംചെയ്തീടണം, മൂലഭൂപൻ—(പാലനം)
അനു--പ—മാലകന്നനേകംനാൾ പാലാഴിനിലയനാ!—(പാലനം)

ചരണം--പങ്കജനാഭപാദപങ്കജംപാർത്തുപാരിൽ
തങ്കുംസങ്കടമെല്ലാം ശങ്കയെന്നിയെ തീർത്തും—(പാലനം)
ദുർല്ലഭമെന്നുചൊല്ലും സ്വർല്ലോകസുഖജാലം
ചൊല്ലാളും ജനങ്ങളിലുല്ലാസാലുളവാക്കി—(പാലനം)
ദോഷഹീനയാംമാതൃഭാഷാപോഷണത്തിനായ്
തോഷപൂർവകംയത്നാംശേഷിപോലിദംചെയ്തും—(പാലനം)
മംഗളഗുണഗണം ഭംഗിയോടിണങ്ങീടും
തുംഗഭാഗ്യരാംനിജ ഭാഗിനേയരുംചേർന്നു—(പാലനം)

വേലാതീതംവിരാജിപ്പൊരു വിമലയശസ്സാർന്നവഞ്ചീശവംശ-
പ്പാലാഴിക്കുള്ളിൽനിന്നും പ്രഭയൊടുദിതനീമൂലഭൂപാലചന്ദ്രൻ
നാലാശാന്തംവിളക്കി,ജ്ജലധികരകവിഞ്ഞാശുഭൂലോകമെല്ലാം
കീലാലത്തിൽകുളിക്കുന്നളവരെ, വിളയാടീടണംവിശ്വനാഥാ!

വട്ടോളി പത്മനാഭൻനായർ

കുമ്മി.

ശ്രീവഞ്ചിഭൂമിയെപ്പാലനംചെയ്യുംശ്രീ
മൂലർക്ഷജാതനാം രാമവർമ്മാ
മേലുമനേകം—സമകളിൽ
ക്ലേശരഹിതം—ജനങ്ങളെ

സൌഭാഗ്യമോടെ—ഭരിക്കുവാൻ
ശ്രീലാലസനാകുന്നൊരു
ശ്രീകൃഷ്ണകൃപയ്ക്കായിഹ—ചേലോടെ
യഞ്ജലിക്കൂപ്പീടുന്നേൻ—എന്നും
വാഴണേഞങ്ങടെ ഭാഗ്യതാരം
ദൈത്യാരിപാദാരവിന്ദാർച്ചനം—ബഹു-
കൃത്യമായ്ച്ചെയ്യുന്നോരിക്ഷിതീശൻ
കാർത്തികാജാതൻ—ധർമ്മരാജാ
വാണിരുന്നപോൽ—ബഹുകാലം
ലക്ഷ്മീശഭക്ത്യാ—നിരന്തരം
ആരോഗ്യമോടായുസ്സുകളെല്ലാമെ
വർദ്ധിച്ചുവാഴണേ ലക്ഷ്മീശാ!
ശാർങ്ഗപാണേ!ബഹുകാലമിനിയും ഭരിച്ചിടണേ!

വി. ആർ. പരമശേഖരൻപിള്ള.

സദാസദാചാരപരായണാനാ
മാപാദയന്തീവിമലംവികാസം
ശ്രീമൂലതാരസ്യമനോഭിരാമാ
പ്രഭാവിഭാതാക്ഷയമംഗളശ്രീഃ

സി. കെ. കമാരൻ.

പൂർണ്ണേന്ദുവിന്നുസമനായിവിളങ്ങിട്ടുംഭൂ-
വിണ്ണോർവരൻസുഖമൊടൊത്തിനിമൂലഭൂപൻ
പൂർണ്ണംശതാബ്ദമവനീഭരണംനടത്താ-
നർണ്ണോജനാഭഭഗവാൻവരമേകിടട്ടേ.

കിളികൊല്ലൂർ എൻ. അയ്യപ്പൻപിള്ള.

ഊനമ്മെത്തനതാത്മജൎക്കുസമമായ്പാലിച്ചുപോരുന്നൊര-
ന്യൂനശ്രീലസിതൻകലാസമവയസ്സേലുന്നമൂലർക്ഷജൻ
സാനന്ദംചിരകാലമിത്തിരുമനസ്സ്നാട്ടുവാണീടുവാൻ
ദീനത്രാണപരായണൻനിഖിലലോകേശൻകടാക്ഷിക്കണം.

തെക്കേവീട്ടിൽ കെ. സീ. നീലകണ്ഠപ്പിള്ള.

അമൂലാഗ്രംനറുംപൂങ്കുലയണിയുമിളംകല്പകക്കാവുകൂപ്പും
ശ്രീമൂലസ്ഥാനമായിപ്പുകൾപുലരുമിളാനാകമാം വഞ്ചിരാജ്യം
ധീമൂലോത്പന്നയശ്രീയൊടുസുരപതിയെപ്പോലെരക്ഷിക്കുമസ്മൽ
ശ്രീമൂലംതമ്പുരാൻ വാണരുളുകസുചിരം പത്മനാഭപ്രസാദാൽ.

"വിദ്യാഭിവർദ്ധിനി"



# ധനശാസ്ത്രം.

---

## മുഖവുര

ഇ. കേരളവർമ്മരാജാ.

ഇന്നു് നാം ലോകത്തിൽ കാണുന്ന സകല അസ്വാസ്ഥ്യങ്ങളുടേയും ഉത്ഭവം ധനസംബന്ധമായ കുഴപ്പങ്ങളിൽ നിന്നാണെന്നുള്ളതിൽ രണ്ടു് പക്ഷമില്ല. ഇക്കഴിഞ്ഞ നൂറു് വത്സരങ്ങൾക്കിടയിൽ ലോകത്തിൽ ഐശ്വര്യം പതിന്മടങ്ങ് വർദ്ധിച്ചിട്ടുണ്ടെന്നു, സമ്മതിയ്ക്കാമെന്നു് വരികിലും, ജനസാമാന്യത്തിനു് പറയത്തക്കവണ്ണം അഭിവൃദ്ധിയുണ്ടായിട്ടില്ലെന്നുള്ളതിനു്, പൂർവ്വപശ്ചിമഖണ്ഡങ്ങളിലൊരുപോലെ പ്രവഹിയ്ക്കുന്ന വിപ്ലവസമിതികൾ സാക്ഷ്യങ്ങളാണു്. പരിഷ്കാരംകൊണ്ടും ഐശ്വര്യംകൊണ്ടും മുന്നണിയിൽ നില്ക്കുന്ന, അമേരിയ്ക്കാ, ഇംഗ്ലണ്ടു്, ജർമ്മനി എന്നീരാജ്യങ്ങളിൽ ധനവാന്മാരും, കൂലിക്കാരുമായുള്ള മത്സരം നാൾക്കുനാൾ വർദ്ധിച്ചുതന്നെ വരുന്നു. കൂലിക്കാരുടെപണിമുടക്കം ഇന്നു് ഒരു സാധാരണസംഭവമായിത്തീർന്നിരിയ്ക്കുന്നു. അനേകായിരം കൂലിക്കാർ വേലയില്ലാതെ ബുദ്ധിമുട്ടുന്നു. വേലയുള്ളവർതന്നെ പണിമുടക്കുന്നതുകൊണ്ടു് വ്യവസായങ്ങൾക്കു് നേരിടുന്ന നഷ്ടങ്ങൾ അപരിഹാര്യങ്ങളാണു്. ഇക്കാരണങ്ങളാൽ സമഷ്ടിവാദക്കാരുടെ സംഖ്യ പ്രതിദിനം വർദ്ധിച്ചുകൊണ്ടുതന്നെയിരിക്കുന്നു. റഷ്യയിലിപ്പോൾ നടക്കുന്ന പൈശാചിക പ്രവൃത്തികൾക്കുള്ള കാരണവും ധനദൌർല്ലഭ്യത്താലുണ്ടായിട്ടുള്ളതാണു്. ഈ 'വേല മൂലധന' സമരം നാൾക്കുനാൾ വർദ്ധിച്ചു് വരുന്നതിലൊട്ടും അത്ഭുതപ്പെടാനില്ല. ചുരുക്കത്തിൽ പറയുകയാണെങ്കിൽ, കഴിഞ്ഞശതാബ്ദത്തിലുള്ള അഭിവൃദ്ധികൊണ്ടു്, ധനവാന്മാർ കുബേരന്മാരായിത്തീരുകയും വേലക്കാരുടെസ്ഥിതി വളരേ ദയനീയമായിത്തീരുകയും ചെയ്തിട്ടുണ്ടെന്നു്, കാര്യകാരണങ്ങളെ ക്ഷമയോടുകൂടി ചർച്ചചെയ്യുന്നവർക്കു് എളുപ്പം മനസ്സിലാക്കുവാൻ കഴിയുന്നതാണു്.

ഈ അസ്വാസ്ഥ്യങ്ങൾ കഴിഞ്ഞലോകമഹായുദ്ധംകൊണ്ടു് പതിന്മടങ്ങ് ശക്തിമത്തായിത്തീർന്നിരിക്കുന്നു. യൂറോപ്പ്ഖണ്ഡം പൂർവ്വസ്ഥിതിയെ പ്രാപിയ്ക്കണമെങ്കിൽ കുറഞ്ഞപക്ഷം ഒരുശതാബ്ദം കഴിയണമെന്നാണു് ധനശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. ഐശ്വര്യത്തിന്റെ വിളനിലമായിരുന്ന അതേഖണ്ഡമിപ്പോൾ ദാരിദ്ര്യ മഹാസമുദ്രത്തിൽ താഴുവാൻപോകുന്നു.

ഒരു രാജ്യത്തിൻേറയോ, ഒരുഖണ്ഡത്തിൻേറയോ ക്ഷേമത്തെമുൻനിറുത്തി പ്രവർത്തിയ്ക്കുന്ന ഏതൊരു പൌരൻേറയും ശ്രദ്ധ ആദ്യമായിപതിയ്ക്കേണ്ടതു്, ധനസംബന്ധമായ കുഴപ്പങ്ങളെ നീക്കുന്നതിനും, ധനോല്പത്തിമാർഗ്ഗങ്ങളെകണ്ടു പിടിയ്ക്കുന്നതിനുമാണ്. ധനശാസ്ത്രസംബന്ധമായി നല്ല അറിവു് സമ്പാദിച്ചിട്ടുള്ളവർക്ക് മാത്രമേ ഇക്കാൎയ്യത്തിൽ പരിശ്രമിയ്ക്കുന്നതിന് സാധിയ്ക്കുകയൊള്ളൂ. ഇൻഡ്യയിലെ സർവ്വകലാശാലകളിൽ ഈ ശാസ്ത്രത്തിന് വേണ്ട പ്രാധാന്യംകൊടുത്തിട്ടില്ലെന്നുള്ളതു് പരിതാപകരംതന്നെ. ധനശാസ്ത്രത്തെ കുറിച്ചുള്ള ജ്ഞാനം എല്ലാവൎക്കും ഒരുപോലെ വേണ്ടതാണെന്ന് മലയാളികളിൽ അപൂർവ്വം ചിലൎക്കുമാത്രമേ മനസ്സിലായിട്ടൊള്ളൂ. നമ്മുടെഭാഷയിൽ ഈ ശാസ്ത്രത്തെപ്പററി പ്രതിപാദിക്കുന്ന പുസ്തകങ്ങളുടെ അഭാവമാണ് ഇതിനു കാരണം. ധനശാസ്ത്രത്തെ കുറിച്ചു് ചെറിയചെറിയപാഠങ്ങളായി ഉപന്യസിയ്ക്കാമെന്ന് ഞാൻവിചാരിയ്ക്കുന്നു.

## പാഠം (൧)

---

ആദ്യമായി ധനശാസ്ത്രമെന്നാലെന്താണെന്ന് വിചാരണചെയ്യേണ്ടിയിരിക്കുന്നു. പ്രസ്തുത വിഷയം വളരെ ഗൌരവമായിട്ടുള്ള ഒന്നാകുന്നതുകൊണ്ടു്, ഇതിൻെറ ഒരു വിവരണം എളുപ്പത്തിൽ കൊടുക്കുന്നതിനു സാധിയ്ക്കുകയില്ല. മനുഷ്യൻെറ സാമുദായികവ്യാപാരങ്ങളുടെ ഒരധ്യായത്തെ കുറിച്ചോ അല്ലങ്കിൽ അവൻെറ സഹോദരങ്ങളോടുള്ള ഇടപാടുകളുടെ ഒരു വകുപ്പിനെ കുറിച്ചോ, ഉള്ള വിവരണത്തിന് ധനശാസ്ത്രമെന്ന് പറയാം. ഈവിവരണത്തിൽനിന്നും പ്രധാനമായി ഒരു സംഗതി ഓൎമ്മിയ്ക്കേണ്ടതുണ്ടു്. അതാവിതു്, സ്വന്ത പ്രയത്നംകൊണ്ടു് മാത്രം അത്യാവശ്യം നിർവ്വഹിയ്ക്കുന്ന, റാബിൻസൺക്രൂസോവിനെപ്പോലുള്ള ഏകാന്തവാസിയുമായി ധനശാസ്ത്രത്തിന് യാതൊരുബന്ധവുമില്ലെന്നുള്ളതാകുന്നു. പ്രത്യുത പരസ്പരസഹായത്തോടുകൂടി ഉത്തമ രീതിയിൽ ജീവിതം നയിയ്ക്കുന്ന ഒരു സമുദായത്തിലെ അംഗങ്ങളുടെ വ്യാപാരങ്ങളെയാണ് ഈ ശാസ്ത്രം നിയന്ത്രിയ്ക്കുവാൻ തുനിയുന്നതു്. ഇത്രയുംപറഞ്ഞതിൽ നിന്നും, ധനശാസ്ത്രത്തിൻെറ പ്രധാനഉദ്ദേശം മനുഷ്യരും ധനവുംതമ്മിലുള്ള സംബന്ധം, അവൻെറ ആവശ്യങ്ങൾ സാധിയ്ക്കുന്നതിനുപയോഗമുള്ള സാധനങ്ങളെ ശേഖരിയ്ക്കുന്നതിൽ നേരിടുന്ന ശ്രമങ്ങൾ, തദവസരത്തിൽ സ്വ സഹോദരങ്ങളുമായുള്ള വേഴ്ചകളുടെ രീതി, എന്നിത്യാദിവിഷയങ്ങളെ കുറിച്ചു് പ്രതിപാദിയ്ക്കയാണെന്ന് വ്യക്തമായല്ലോ. ചുരുക്കിപ്പറയുന്നതായാൽ ധനശാസ്ത്രം, മനുഷ്യനെ, പ്രധാനമായി, ആവ

ശ്യക്കാരൻ, വേലചെയ്യുന്നവൻ, സമ്പാദ്യക്കാരൻ, ചെലവുകാരൻ എന്നു് തരം തിരിച്ചശേഷം അവൻെറ സകല പ്രവൃത്തികളുടേയും ഏകോദ്ദേശവും ആവശ്യനിർവ്വഹണത്തിനു് അത്യന്താപേക്ഷിതവുമായ ധനാഗമമാർഗ്ഗങ്ങളെ സംബന്ധിച്ചുള്ള വ്യവസ്ഥകളെ നിയന്ത്രിക്കുന്നതിൽ നമ്മേ വളരെ സഹായിയ്ക്കുന്നുണ്ടു്.

ഒരു സമുദായാംഗത്തിൻെറ നിലയിൽ ഒരു മനുഷ്യനു് അനേകം കെട്ടുപാടുകളുണ്ടു്. മതം, ധനം, രാജനിയമം, സമുദായം ഇത്യാദി നാനാ വകുപ്പുകളിലും ഒരാൾക്കു് ദിവസേന ശ്രദ്ധിയ്ക്കേണ്ടിയിരിയ്ക്കുന്നു. ആസ്ഥിതിക്കു ഇവയെ ഒരേ ബന്ധിതമായ പരിധിയ്ക്കുള്ളിൽ അടക്കാൻ ശ്രമിയ്ക്കുന്നതു എത്രമാത്രം സഫലമാകുമെന്നു് ആലോചിയ്ക്കേണ്ടിയിരിയ്ക്കുന്നു. എന്നാൽ ഇവ ഓരോന്നും പ്രത്യേകം പരിശോധനയ്ക്കു പാത്രീഭവിച്ചിട്ടുണ്ടുതാനും.

ഇവയിൽ ഏതിടപാടിനെയാണു് ധനശാസ്ത്രം വിവക്ഷിക്കുന്നതു എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. ഒരുവൻെറ ആവശ്യനിർവ്വഹണത്തിൽ നിന്നുണ്ടാകുന്ന വേഴ്ചകളെയാണെന്നു് പറയുന്നതിലൊട്ടും മടിയ്ക്കാനില്ല. തീരെ അപരിഷ്കൃതസമുദായത്തിലെ അംഗങ്ങൾക്കു് മാത്രമേ അന്യസഹായംകൂടാതെ ആഗ്രഹം സാധിക്കുന്നതിനു് നിർവാഹമുള്ളു. പരസ്പരസഹായമാണു് സമുദായികജീവിതത്തിൻെറ പ്രധാനലക്ഷണം.

പത്തൊമ്പതാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന ബാസ്റ്റേററ് എന്ന ധനശാസ്ത്രജ്ഞൻ ആവശ്യം, ശ്രമം, തൃപ്തി, ഈ മൂന്നു വ്യാപാരങ്ങളേയും ധനശാസ്ത്രത്തിൻെറ മൂലതത്വങ്ങളായി ഗണിക്കേണ്ടതാണെന്നഭിപ്രായപ്പെട്ടിരിക്കുന്നു. ഈ വിവക്ഷ വളരെ സങ്കുചിതമായിട്ടില്ലേ,യെന്നാണു് ആധുനികശാസ്ത്രജ്ഞന്മാരുടെ ചോദ്യം. ഈ ചോദ്യം ന്യായമായിട്ടുള്ളതാണെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ സ്വന്തപ്രയത്നം ഒരുവൻെറ ആവശ്യനിവൃത്തിവരുത്തുന്നതു പ്രകാരാന്തരേണയാണു്. ഉദാഹരണമായി ഒരു തൊഴിൽക്കാരൻെറ പ്രവൃത്തിയെക്കുറിച്ചു ചിന്തിക്കുക. ഒരുകണിയാൻ കുടകെട്ടുന്നതു്, തനിയ്ക്കോ, തൻെറ കുട്ടികൾക്കോ, പിടിച്ചുനടക്കുന്നതിനായിട്ടല്ലല്ലോ. കൈമാററംചെയ്തു ഭക്ഷണസാധനങ്ങൾ മുതലായവ വാങ്ങിക്കുന്നതിനാകുന്നു, വേലചെയ്യുന്നതു്.

ഇപ്രകാരമുള്ള ഏർപ്പാടുകളിൽ കൈമാററങ്ങളുടെ വ്യവസ്ഥകൾ, സാധനങ്ങളുടെവില, ഇവരണ്ടിൻേറയും മാനദണ്ഡമായിരിക്കുന്ന നാണയങ്ങളുടെ സ്വഭാവജ്ഞാനം, ഇത്യാദി ചിന്തകളിൽ ഒരുവൻെറ ശ്രദ്ധ പ

തിയേണ്ടതായിരിക്കുന്നു. ആവശ്യങ്ങൾ വർദ്ധിക്കുംതോറും സാധനങ്ങളുടെ എണ്ണവും കൂടണം. ഇതിനു വലുതായ മൂലധനം, വേലവിഭാഗം, യന്ത്രസഹായം, വ്യവസായശാലകൾ ഇവയുടെ സഹകരണം കൂടാതെ സാധിക്കുന്നതുമല്ല. ഇവ സംബന്ധിച്ച അനേകം സംഗതികളുടെ ശാസ്ത്രീയമായ അറിവു് അത്യന്താപേക്ഷിതവുമാകുന്നു. അടുത്ത പ്രധാനവിഷയം ഉല്പന്നങ്ങളുടെ വിതരണമാണു്. ഇപ്പോൾ മിക്ക വ്യവസായങ്ങളുടേയും അടിസ്ഥാനം കൂട്ടുടമസ്ഥതയാണു്. ഇതിൽ പങ്കുകൊള്ളുന്നവൎക്കു് തക്ക പ്രതിഫലം വീതിക്കുമ്പോൾ, പാട്ടം, കൂലി, പലിശ, ലാഭം ഇവയ്ക്കു പ്രാധാന്യം നേരിടുന്നു. വില്പന ഒട്ടും അപ്രധാനമല്ല. പ്രായേണ മൊത്തമായി വില്ക്കുന്നവരും, വാങ്ങിക്കുന്നവരും, ദൂരസ്ഥന്മാരാകകൊണ്ടു്, ബാങ്കു് ഏറ്റുമതി, ഇറക്കുമതി, മുതലായ സ്ഥാപനങ്ങളെ കുറിച്ചു് അനേകസംഗതികൾ അറിയേണ്ടതായിട്ടുണ്ടു്. കരം, കടം, എന്നീ വകുപ്പുകളിൽ ഗവൎമ്മെന്റിന്റെ നയം, സമുദായത്തിന്റെ ബാദ്ധ്യത ആദിയായ വിഷയങ്ങൾ ധനശാസ്ത്രത്തിന്റെ പ്രധാന ഭാഗങ്ങളാണു്. അകപ്പാടെ നോക്കുമ്പോൾ ധനശാസ്ത്രത്തിന്റെ സഹായം കൂടാതെ ഒരുവനുദ്ദിഷ്ടകാൎയ്യം സാധിക്കുന്നതിനു് വളരെ പ്രയാസമാണെന്നു് വ്യക്തമായിരിക്കുമല്ലോ. ആയതു കൊണ്ടു് ധനശാസ്ത്രത്തെ സാമുദായികശാസ്ത്രത്തിന്റെ ഒരു പ്രധാന വകുപ്പായി കരുതേണ്ടതാണു്.

(തുടരും)

---

## രഘുവംശത്തിന്റെ ഉൽകൎഷത്തിനുള്ള ഹേതുക്കൾ.

---

III

കെ. പി ഹരിഹരശൎമ്മാ.

### പകുപ്പവകാശം.

കഴിഞ്ഞ രണ്ടു ലക്കങ്ങളിൽ "രഘുവംശം എന്ന നാമകരണത്തിന്റെ ഔചിത്യം" "രഘുവംശത്തിൽ കവി ഉദ്ദേശിച്ചിട്ടുള്ള ഫലം" എന്നീ വിഷയങ്ങളെ സംബന്ധിച്ചു് വിചിന്തനം ചെയ്തു. ഇപ്പോൾ പ്രസ്തുത മഹാകാവ്യത്തിൽ കാവ്യാന്തരങ്ങളെ അപേക്ഷിച്ചു് ഉൽകൎഷാധായകങ്ങളായുള്ള ഗുണങ്ങൾ എന്തെല്ലാമെന്നു ചിന്തിക്കാം:—

ഏതൊരു കാവ്യം, മഞ്ജുളവും, രസഭൂയിഷ്ഠവും, വ്യംഗ്യഗർഭവും, അനതിസംയുക്തങ്ങളായ വർണ്ണങ്ങളുടെ രചനാവിലാസത്താൽ അക്ലിഷ്ടവും, സുവൃത്തഘടിതവും ആയ വാക്യജാലങ്ങളാൽ കഥാവസ്തുവിനെ വർണ്ണിച്ചു് സഹൃദയഹൃദയാഹ്ലാദകമായി വായനക്കാരുടെ മനസ്സിനെ ആകർഷിക്കുന്നുവോ അതാകുന്നു ഉത്തമമായ കാവ്യം. ഇങ്ങനെ സഹൃദയഹൃദയാഹ്ലാദകങ്ങളായ ധർമ്മങ്ങൾ ഈ ഗ്രന്ഥത്തിൽ എവിടെ എന്തെല്ലാം എങ്ങനെയെല്ലാമാണു് വർണ്ണിക്കപ്പെട്ടിട്ടുള്ളതു് എന്നു നമുക്കു ആമൂലാഗ്രം ഒന്നു പരിശോധിക്കാം.

"കഃ സൂർയ്യപ്രഭവോവംശഃ" എന്നാരംഭിച്ചു് "ഭർത്തുരവ്യാഹതാജ്ഞൊ" എന്നുള്ള അവസാനത്തോടുകൂടി പത്തൊൻപതു സർഗ്ഗങ്ങൾകൊണ്ടു് ൧ സൂർയ്യവംശത്തിൽ ദിലീപൻതുടങ്ങി അഗ്നിവർണ്ണൻവരെ ൨൯ സാർവ്വഭൌമന്മാരുടെ അപദാനങ്ങൾ ഇതിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു.

ആരംഭിക്കുന്ന ഗ്രന്ഥത്തിന്റെ നിർവ്വിഘ്നപരിസമാപ്തിക്കായി കവി ഇഷ്ടദേവതാനമസ്കാരാത്മകമായ മംഗളം "വാഗർത്ഥാവിവ" എന്ന പദ്യംകൊണ്ടു് ആരംഭിച്ചിരിക്കെ "കഃ സൂർയ്യപ്രഭവോവംശഃ" എന്നു ഗ്രന്ഥമാരംഭിച്ചിരിക്കുന്നു എന്നു് പറഞ്ഞതിൽ വായനക്കാർക്കു് അതിന്റെ ഹേതു അറിയുന്നതിനു് ആഗ്രഹമുണ്ടായേക്കാം. "വാഗർത്ഥാവിവ" എന്നു കാണുന്ന ആദ്യപദ്യം ശബ്ദംകൊണ്ടും അർത്ഥംകൊണ്ടും നോക്കുന്നപക്ഷം സ്വസ്തിവാചനചതുരനും ഛാന്ദസനും ആയ ഏതോ ഒരു ബ്രാഹ്മണനാൽ പിന്നീടു് ചേർക്കപ്പെട്ടതാണു് എന്നു വിചാരിക്കാനല്ലാതെ കാളിദാസകൃതമെന്നു വിചാരിപ്പാൻ ന്യായം കാണുന്നില്ല. "വാഗർത്ഥാവിവ, കഃ സൂർയ്യപ്രഭവഃ" എന്നീ പദ്യങ്ങൾ ക്രമേണ "ഭോജനം ദേഹിരാജേന്ദ്ര! ഘൃതസൂപസമന്വിതം മാഹിഷഞ്ച ശരച്ചന്ദ്രചന്ദ്രികാധവളം ദധി" എന്നീ ശ്ലോകത്തിന്റെ പൂർവ്വോത്തരാർദ്ധങ്ങളുടെ സാമ്യം വഹിക്കുന്നുവെന്നു് അവറ്റുകളുടെ രചനാഭേദത്തെ സൂക്ഷ്മമായി ആലോചിച്ചുനോക്കുന്നപക്ഷം ഏതു സഹൃദയനും ബോദ്ധ്യമാകുന്നതാണു്. വിശിഷ്യ "പാർവ്വതീപരമേശ്വരൌ, ഭാരതീബ്രഹ്മാണൌ ജാനകീരഘുനായകൌ, അരുന്ധതീവസിഷ്ഠൌ" ഇത്യാദി പദങ്ങൾ ആശീർവാദപ്രവചനചണന്മാരായ ശ്രോത്രിയന്മാർ പ്രയോഗിക്കുമെന്നല്ലാതെ ഒരു മഹാകവി ഉത്തമമായ ഒരു മഹാകാവ്യത്തിൽ പ്രയോഗിക്കും എന്നു പറവാൻ ന്യായം കാണുന്നില്ല. എന്തെന്നാൽ മഹാകവികൾ പ്രസിദ്ധവും, ലളിതകോമളവും ആ

൧. ദിലീപ ൨ രഘു ൩ അജ ൪ ദശരഥ ൫ ശ്രീരാമ ൬ കശ ൭ അതിഥി ൮ നിഷധ ൯ നള ൧൦ നഭ ൧൧ പുണ്ഡരീക ൧൨ ക്ഷേമധന്വാ ൧൩ ദേവാനീക ൧൪ അഹീനഗു ൧൫ പാരിയാത്ര ൧൬ ശീല ൧൭ ഉന്നാഭ ൧൮ വജ്രഘോഷ ൧൯ ശംഖണ ൨൦ വ്യുഷിതാശ്വ ൨൧ വിശ്വസഹ ൨൨ ഹിരണ്യ ൨൩ കൌസല്യ ൨൪ ബ്രഹ്മിഷ്ഠ ൨൫ പുത്ര ൨൬ പുഷ്യ ൨൭ ധ്രുവസന്ധി ൨൮ സുദർശന ൨൯ അഗ്നിവർണ്ണ.

യ ഉപമാനങ്ങൾ പ്രയോഗിച്ചു മാത്രമേ പ്രതിപാദ്യമായ അൎത്ഥത്തെ വിശദീകരിക്കമാറുള്ളു. പ്രത്യേകിച്ചും കാളിദാസരുടെ ഉപമയ്ക്കുള്ള സ്വാരസ്യം അനന്യസാധാരണവും, സഹൃദയഹൃദയാകർഷകവും ആണ് എന്നുള്ളതു പ്രസിദ്ധവും ആണ്. "ഉപമാകാളിദാസസ്യ" എന്ന അഭിയുക്തവചനവും സൎവ്വസമ്മതമാണല്ലോ. ഇവിടത്തെ ഉപമയുടെ സ്വാരസ്യം എങ്ങിനെയിരിക്കുന്നുവെന്നു നോക്കാം. പ്രപഞ്ചമാതാപിതാക്കളായ പാർവതീപരമേശ്വരന്മാരുടെ സംബന്ധം 'വാഗൎത്ഥാവിവ' എന്ന ഉപമാനംകൊണ്ടു വ്യുൽപത്തിയുള്ളവരായ ബാലവിദ്യാൎത്ഥികളെ മനസ്സിലാക്കാൻ രസികാഗ്രണിയായ കവി ഒരിക്കലും ആരംഭിക്കയില്ല. ശബ്ദാൎത്ഥങ്ങളുടെ അപൃഥക്സിദ്ധമായ നിത്യസംബന്ധം ശാസ്ത്രപരിചയംകൂടാതെ കാവ്യാരംഭദശയിൽ വിദ്യാൎത്ഥികൾ എങ്ങനെയാണ് മനസ്സിലാക്കുക? അതിനാൽ ഈ ഉപമാനം പ്രസിദ്ധോപമാനകോടിയിൽ എങ്ങനെ പരിഗണിക്കപ്പെടാം. കൂടാതെ മററു മഹാകാവ്യങ്ങളിലും 'വസ്തുനിർദ്ദേശരൂപ'മായ മംഗളമാണ് ആചരിച്ചുകാണുന്നതും-കുമാരസംഭവം, മേഘസന്ദേശം, മാഘം, കിരാതാർജ്ജുനീയം, നൈഷധം തുടങ്ങിയുള്ള കാവ്യങ്ങളിലെല്ലാം ഇഷ്ടദേവതാനമസ്കാരാത്മകമായ മംഗളം പ്രത്യേകം കാണുന്നതുമില്ല. വിശേഷിച്ചും സ്വകീയമായ കുമാരസംഭവത്തിൽ പാൎവ്വതീപരമേശ്വരവന്ദനരൂപമായ മംഗളം യാതൊന്നും നിബന്ധിക്കാതെ രഘുവംശത്തിൽ മാത്രം ആ മംഗളം നിബന്ധിച്ചുവെന്നു പറവാൻ പ്രത്യേകമായി ഔചിത്യവും കാണുന്നില്ല. രഘുവംശം ആദ്യകൃതിയാകകൊണ്ടായിരിക്കാം അതിൽമാത്രം ആദ്യം മംഗളം ചേൎത്തതു എന്നുള്ള അഭിപ്രായവുംസ്വീകാൎയ്യമായി തോന്നുന്നില്ല. ശിവഭക്തിയിൽ അദ്വിതീയനായ കാളിദാസൻ ഒന്നിൽ മംഗളം ചേൎക്കാനും മറെറാന്നിൽ ചേൎക്കാതിരിപ്പാനും കാരണമില്ലല്ലോ. കുമാരോൽപത്തിക്കു കാരണഭൂതരായ പാൎവ്വതീപരമേശ്വരന്മാരുടെ വന്ദനം രഘുവംശത്തെ അപേക്ഷിച്ച് കുമാരസംഭവത്തിനാണ് അധികം യോജിക്കുന്നതും. മഹാകാവ്യങ്ങളിലെല്ലാംതന്നെ വസ്തുനിർദ്ദേശപരമായ മംഗളം കാണുമ്പോൾ അതു് ഏതാണ്ടു് ഒരു നിയമമാണോ എന്നുകൂടിയും തോന്നിപ്പോകും. മററു പല മഹാകവികളും പ്രായേണ വസ്തുനിർദ്ദേശരൂപമായ മംഗളമാണ് ആചരിച്ചിട്ടുള്ളതും. എല്ലാംകൊണ്ടും നോക്കുമ്പോൾ "വാഗൎത്ഥാവിവ" എന്ന പ്രഥമപദ്യം പ്രക്ഷിപ്തം എന്നുതന്നെയാണ് വിചാരിക്കേണ്ടിയിരിക്കുന്നതു്. അതിനാൽ "ക്വസൂൎയ്യപ്രഭവോവംശഃ" എന്ന വസ്തുനിർദ്ദേശരൂപമായ മംഗളം കൊണ്ടാണ് പ്രസ്തുത കൃതിയുടെ ആരംഭം എന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. ഇനി പ്രസ്തുതത്തിൽ പ്രവേശിക്കാം.

ആരംഭത്തിൽ കവി സൎവ്വോത്തമങ്ങളായ സാൎവ്വഭൌമഗുണങ്ങളെ വൎണ്ണിച്ചും, അതാതു ചക്രവൎത്തികളുടെ ഇതിവൃത്തവൎണ്ണനാവസരങ്ങളിൽ ഏകവംശോല്പന്നന്മാരായിരുന്നാലും, ഗുണഹീനന്മാരായ രാജാക്കന്മാരുടെ ഐഹിക-

വും ആമുഷ്മികവും ആയ ഫലങ്ങളെ താരതമ്യവിവേചനംചെയ്തും, വിഷയാതിപ്രസക്തനായ ഒരു രാജാവിന്റെ ജുഗുപ്സാവഹമായ ദുർദ്ദശാവിപാകത്തെ നിർദ്ദേശിച്ചും, മഹാകവിയായ കാളിദാസൻ കാവ്യാന്തത്തെ ഉപസംഹരിക്കുന്നു. സൂക്ഷ്മമായി നോക്കുന്നപക്ഷം പ്രസ്തുത ഗ്രന്ഥത്തിൽ നിർദ്ദേശിച്ചിട്ടുള്ള ഗുണങ്ങളിൽ അണുമാത്രമായ വ്യത്യാസവും രഘുരാഘവന്മാരിൽ കാണുന്നില്ലെന്നു പരിശോധകന്മാർക്കു് വെളിവാകും. ഇതരരാജാക്കന്മാരിൽ ദിലീപൻ കർമ്മഠനും, അജൻ തരളഹൃദയനും, ദശരഥൻ രജോനിമീലിതനും, കുശൻ ധൈര്യഹതനും, അതിഥി പ്രജാപരിപാലനമാത്രചതുരനും, നൈഷധൻ തുടങ്ങിയുള്ളവർ പ്രായേണ സ്വർഗ്ഗമാത്രഫലകാംക്ഷികളും, ഒടുവിലത്തെ രാജാവായ അഗ്നിവർണ്ണൻ വിഷയോപഭോഗത്താൽ രാജയക്ഷ്മാക്രാന്തനായി അയശഃപ്രമാർജ്ജനപരന്മാരായ മന്ത്രിവൃദ്ധന്മാരാൽ ഗൂഢമായി അഗ്ന്യധീനനാക്കിച്ചെയ്യപ്പെട്ടവനും ആണു്.

"വീട്ടിനുള്ളുപവനത്തിലേ,തദം
വിട്ടിടാൻവഴിയിതെന്നുമന്ത്രിമാർ
കൂട്ടിയോരശിഖിയിൽതദംഗമ,-
ന്ത്യേഷ്ടിവേദിഗുരുയുക്തർചേർത്തുതേ.

സ: ൧൯. ശ്ലോകം ൫൪.

(തുടരും.)

---

## "സുവർണ്ണശൃംഖല."

### അഥവാ

## "പ്രപഞ്ചബീജം"

---

### കിളിപ്പാട്ടുരീതി.

വരിക്കോലിൽ കെ. കേശവനുണ്ണിത്താൻ

സ്നേഹദേവതേ,ജയിച്ചീടുകജഗത്തിലെ
ദ്ദേഹികളെല്ലാംനിന്റെചൊൽക്കീഴിലമരുന്നു!
മോഹനതമങ്ങൾനിൻനിസ്തുല്യവിലാസങ്ങൾ;
സൗഹാർദ്ദസ്വരൂപമേ,നിനക്കുനമസ്കാരം!
കാണുന്നവസ്തുക്കളിലാകവേവിളങ്ങുന്ന
ചേണാർന്നനിൻപുഞ്ചിരികോൾമയിർക്കൊള്ളിക്കുന്നു!

പ്രാണനേകൊണ്ടത്രെ പ്രീണനം ചെയ്തീടുന്നു,
പ്രാണികൾക്കേകാധാരം സർവ്വഥാ നീതാനല്ലോ!
പ്രാണദായിനീ, നിന്റെ പൊങ്കുഴലിങ്കലെഴും
വീണതൻ മഞ്ജുസ്വനമെൻ കർണ്ണപുടങ്ങളിൽ
ആനന്ദാമൃതരസമെപ്പോഴും ചൊരിയുന്നു,
ഞാനതിന്നടിമയായെപ്പോഴും മരുവുന്നു!

കേവലാകഷ്ടങ്ങളാം നികഷത്തിന്മേലല്ലോ
ദേവി, നീ സൗഖ്യത്തിന്റെ മാറ്ററച്ചറിയിപ്പൂ!
ഏവരുമക്കൃപാപീയൂഷവർഷംകൊണ്ടു
മേവുന്നു തനിക്കുള്ള ദുസ്സഹതാപം പോക്കാൻ!
മാതാവേ, നിന്നമ്മിഞ്ഞപ്പാലൊട്ടു നുകരുന്ന
ചേതസ്സാണനുകമ്പാമാംസളമുലകത്തിൽ
ഉറവുള്ള പാവങ്ങൾ,—കീടമാനുഷപ്പുഴുക്കൾക്ക് —
നീയനുഗ്രഹിച്ചീടിൽ പിന്നെ മറ്റെന്തു വേണ്ടൂ?
നിന്നിഷ്ടമനിഷ്ടമൊന്നാലശക്തൻ മഹാശക്തൻ,
ഉന്നതബലവീര്യവിക്രമം മഹാഘോരം,
രാത്രിയെപ്പട്ടാപ്പകലാക്കുന്നു, പകലിനെ
രാത്രിയുമാക്കീടുന്നു നിൻ ദിവ്യശക്തിയമ്മേ!
ഘോരതരക്ലേശപാരമ്യമെ മർത്ത്യനു മാറീടുന്നി-
തഞ്ജസാമന്തിരിഞ്ഞാപ്പുഴമായനാരതാ
നിൻകൃപാലേശം വെറും കീടത്തെപ്പോലുമമ്മേ!
വൻകരീന്ദ്രനായ് വീർപ്പാൻ ശേഷിയേകുന്നതല്ലോ!
വായുവേക്കാളും വേഗമെത്രയോ കൂടീടുന്ന-
തായ നിൻ കടാക്ഷമാം വാഹനം തന്നെ തായേ!
നിർദ്ദിഷ്ടസ്ഥലത്തിൽത്താനെത്തിപ്പൂ ഭക്തന്മാരെ
ദുർദ്ദശാവിഭവങ്ങളനേരം ശൂന്യം തന്നെ
തൃക്കടക്കണ്ണിൻ ചാഞ്ചാട്ടത്തിനാലിപ്രപഞ്ചം
നീ ശ്രമമില്ലാതെ നടത്തീടുന്നു മുറയ്ക്കു നീ!
വൈരാഗ്യത്തിന്റെ വിത്ത, നീയല്ലോ ജനങ്ങൾക്ക
വൈരാഗ്യനൈരാശ്യങ്ങളുണ്ടാക്കിത്തീർത്തീടുന്നു!
നിൻതിരുവുള്ളമൊന്നാൽ ഭൂലോകം സ്വർഗ്ഗം തന്നെ
സന്താപസമ്പൂർണ്ണം താൻ ജീവിതം നീ മുഷിഞ്ഞാൽ
എന്തൊരു ശക്തിയാകുന്നെന്തൊരു വൈഭവം താൻ
ചിന്തിക്കപ്പെടാവതോ നിൻ തിരുവിളയാട്ടം!!
നിൻപ്രസാദത്തിനേറാം ഭവിച്ചെന്നിരുന്നാലോ
സാംപ്രതം വൈരാഗ്യത്തിൽച്ചെന്നു താൻ കലാശിപ്പൂ!

ലൗകികവ്യാപാരത്തിലേറുന്ന വൈരാഗ്യമേ,
ലോകത്തിൽപ്രശോഭിക്കുമുൽകൃഷ്ടപ്രദീപമേ,
വിളങ്ങിക്കൊൾവതാക! വിളങ്ങിക്കൊൾവൂതാക!
കളങ്കം കലരാതെ വിളങ്ങുക! കെടാതെ നീ·
വല്ലാത്ത വൈരാഗ്യത്താൽ സർവ്വവും വെറുത്തിട്ടു
ചൊല്ലെഴും നിന്നോടൊത്തു ചേർന്നിടട്ടേ ഞാനും!
സ്നേഹസാരമേ, നീയന്നേരമോ തടയാതാ-
മോഹനാംബുജകരം നീട്ടുക മുന്നോട്ടേക്കായ്!
സ്നേഹബന്ധമേ, നിന്റെ ബന്ധമേ ബന്ധു; മഴി-

ഹാഹാ! നാവിട്ടലർത്തുവാനാവതോ നരന്മാർക്ക്?
നിൻചക്രത്തിരിപ്പിലീയുലകാപതിനാലും
ചാഞ്ചല്യമറിയുന്നു, കീഴുമേലെന്നാശ്ചര്യം!
മൂലമന്ത്രമേ, നീതാനല്ലയോ ചരാചര
ജാലത്തെപ്പരസ്പരംബന്ധിച്ചുകൊണ്ടീടുന്നു!
രാജശാസനങ്ങൾക്കാദരിച്ചീടുന്നോരും
തേജസ്വിയായനിന്റെശാസനസദാകാലം
ഹാ! മനോഹരം നിന്റെ ചെങ്കതിർനിരയല്ലോ
കോമളമൃതാകരംക്രുതിമുട്ടിങ്കൽപ്പോലും
രക്ഷിച്ചീടണമെന്നാസ്നേഹമോമനറെറങ്ങ ഞങ്ങ-
നക്ഷമ, നഭയാർത്ഥിയാകുവാൻ മേലാൽത്തെല്ലും!
നിന്നുടെ കളിപ്പാട്ടമല്ലയോ സർവ്വജന്തു
വൃന്ദങ്ങൾ—കാണുന്നയോരിക്കാഴ്ചകൾ—അശേഷവും
നിൻമുദ്രാമുദ്രാഞ്ചിതമധുരകരമേനോ-
ക്കംബോധകെ, പിന്നെമറെറന്താവശ്യമുലകത്തിൽ?
ചൊല്ലെഴും നിന്റെ ശക്തിത്തള്ളലിൽ കടങ്ങളൊത്തോ-
രില്ല, നീ കലയുടെ ദേവമേകം നിരൂപിച്ചാൽ
സ്നേഹമേവിജയിപ്പൂ മംഗളം നിഷ്കളങ്ക-
സ്നേഹമേ, നിത്യമെന്നെരക്ഷിച്ചുകൊൾകതായേ!
വിശ്വത്തിനാധാരമേ, ലോകൈകപ്രബീജമേ,
വിശ്വകർമ്മത്തിൻ സാക്ഷി, സ്നേഹമേ, നമസ്കാരം !!

---

# കേരളത്തിലെ പുരാതനഹിന്ദുകുടുംബജീവിതം

---

ഗോപീനാഥൻ.

ഹിന്ദുക്കളുടെ എല്ലാധർമ്മങ്ങളേയും ആചാരങ്ങളേയും അനുഷ്ഠാനങ്ങളേയും മതധർമ്മങ്ങളുമായി—ആത്മീയധർമ്മങ്ങളുമായി സംഘടിപ്പിച്ചിരിക്കുന്നു. ആത്മീയ ധർമ്മങ്ങളിൽ അടിസ്ഥാനമുറപ്പിച്ചിട്ടുള്ള യാതൊന്നിനേയും നശിപ്പിക്കാൻ യാതൊന്നും ശക്തിയുള്ളതായി ഭവിക്കുന്നതല്ല എന്നുള്ള യഥാർത്ഥതത്വത്തെ മനസ്സിലാക്കി സമുദായരൂപീകരണം സാധിച്ച പുരാതനഹൈന്ദവാചാര്യന്മാരുടെ മഹത്വങ്ങളേപ്പററി ചിന്തിക്കാൻപോലും ഇന്നത്തെ സമുദായ പരിഷ്കർകളെന്നു അഭിമാനിക്കുന്നവർ അർഹന്മാരല്ല. പുരാതന വിശ്വാസങ്ങളും ആചാരങ്ങളും എല്ലാം തന്നെ മനുഷ്യർക്കുയോജിക്കാത്ത അന്ധവിശ്വാസസമ്മിളിതങ്ങളും അനാചാരജഡിലങ്ങളും ആയ സമ്പ്രദായങ്ങളാണെന്ന് ജല്പിച്ച് ജന സമുദായത്തെ പാശ്ചാത്യപരിഷ്കാരപ്പുകിട്ടിലിട്ടുലട്ടുന്നതിന് വട്ടംകൂട്ടുന്ന പരിഷ്കർത്താക്കൾ നീങ്ങിപ്പോയെങ്കിലല്ലാതെ ഹിന്ദുക്കൾക്ക് ഗുണമുണ്ടാകുന്നതല്ല. അന്ധവിശ്വാസങ്ങളെന്നും അനാചാരങ്ങളെന്നും അധിക്ഷേപി

ച്ചുകൊണ്ടിരിക്കുന്ന ആ പുരാതന ചര്യകളിൽനിന്നും ജനസംഹാരോപയുക്തങ്ങളായ വിനാശഹേതുക്കൾ ഇന്നത്തെ മാതിരി പുറപ്പെട്ടുകൊണ്ടിരുന്നതായി കാണുന്നില്ല. സാമുദായികാചാരധർമ്മങ്ങളിൽ അന്തർഗ്ഗുപ്തങ്ങളായി ഉദ്ദേശ്യരഹസ്യങ്ങളെ മനസ്സിലാക്കുന്നതിനു് പ്രാപ്തിയില്ലാതെ പോകുന്ന ഉപരിപ്ലവബുദ്ധികളെപ്പററി പരിതപിക്കയല്ലാതെ ഗത്യന്തരമില്ല. ഇതിങ്ങനെ നില്ക്കട്ടെ.

ആത്മീയ ധർമ്മങ്ങളുടെ കലർപ്പില്ലാതെ യാതൊരു ജീവിതവൃത്തിയും ഹിന്ദുക്കൾക്കുണ്ടാകയില്ലെന്നു് ആദ്യമെ പ്രസ്താവിച്ചുവല്ലൊ. അവരുടെ ഗൃഹ്യധർമ്മങ്ങളിലും ഇതു് പ്രസ്പഷ്ടമായി കാണാമായിരുന്നു. സാത്വിക സമ്പൂർണ്ണങ്ങളായ ജീവിതചര്യാ മര്യാദകളുടെ സംയോജകസ്ഥാനങ്ങളായിരുന്നു പുരാതന ഹിന്ദുകുടുംബങ്ങൾ. ഗൃഹവേദികളിൽ ഉയർത്തിപ്പിടിച്ച ആ സത്വഗുണപ്രദീപങ്ങളുടെ പ്രഭാപൂരങ്ങളാണു് ലോകത്തെ ഒട്ടുക്കു് പ്രകാശിപ്പിച്ചുകൊണ്ടിരുന്നതു്. ഹിന്ദുകുടുംബങ്ങൾ ജീവകാരുണ്യംനിറഞ്ഞ അഹിംസാധർമ്മത്തിന്റെയും അനാഡംബരമായ ലഘുജീവിതത്തിൽ ഉൽകൃഷ്ടവിചാരങ്ങൾ തികഞ്ഞ മനോഭാവങ്ങളുടേയും സുവ്യക്തമായ പവിത്രസങ്കേതങ്ങളായിരുന്നു. ആത്മീയവും ലൗകികവും ആയ ജീവിത നിർവ്വഹണത്തിൽ പരസ്പരബദ്ധരായിത്തീർന്നിട്ടുള്ള മനുഷ്യവ്യക്തികളുടെ സൌഹാർദ്ദസംയുക്തമായ ജീവിത സങ്കേതങ്ങളായിരുന്നു അവ. ആ സ്ഥാനങ്ങൾ ദൈവികവും മാനുഷികവുംആയ ആപൽസംഭവങ്ങളിൽനിന്നുംസമുൽഭൂതമാകുന്ന വ്യാധികളേയും വ്യാകുലതകളേയും അസ്വാസ്ഥ്യതകളേയും സഹിച്ചും ഹേമിച്ചും ഉൽകൃഷ്ടജീവിതധർമ്മം പരിപാലിക്കുന്നതിൽ ആത്മശക്തിയേയും മനശ്ശക്തിയേയും സംഭരിച്ചുകൊണ്ടിരുന്ന ജീവിതസത്മങ്ങളായിരുന്നു.

മണിയറകളിൽ ഇന്നത്തെ മാതിരി നാഴികമണിക്കു് സ്ഥാനംലഭിച്ചിരുന്നില്ലെങ്കിലും കുടുംബങ്ങളിൽ ദിനചര്യകൾക്കു് നീക്കുപോക്കുകൾ സംഭവിച്ചിരുന്നില്ല. ദൈവികങ്ങളായ പ്രതിബന്ധങ്ങളെ ഒഴിച്ചാൽ മററൊരു ശക്തിയും കുടുംബത്തിന്റെ ജീവിതരീതിയെ വ്യതിചലിപ്പിക്കുന്നതിനു തയ്യാറാവുന്നതല്ല. ഈശ്വരധ്യാനയോഗ്യമായ പരിപാവനബ്രഹ്മമുഹൂർത്തത്തിൽ കുടുംബത്തിന്റെ പരിധിക്കുള്ളിൽ കുടുംബപരിരക്ഷണം ലഭിച്ചുപോരുന്ന പക്ഷിവൃന്ദങ്ങൾപോലും നിദ്രാന്ധകാരം നീക്കി എഴുന്നേല്ക്കയായി. തങ്ങളുടെ ചെറുപോതങ്ങളുമൊന്നിച്ചിരുന്നു് കർണ്ണാനന്ദകരമായ് വിധത്തിൽ പ്രഭാതഗീതങ്ങൾ പാടുകയായി. കുടുംബാംഗങ്ങളൊ, മതചിഹ്നങ്ങൾ അണിഞ്ഞു് ആരാധനോപകാരങ്ങളോടുകൂടി യഥായോഗ്യം ഓരോസ്ഥാനങ്ങളിൽ സ്ഥിതിചെയ്തു് ഈശ്വരനാമ

ങ്ങളെ കീർത്തിച്ചുതുടങ്ങുന്നു. ഹാ! പരിശുദ്ധമായ ആ ബ്രാഹ്മമുഹൂർത്തത്തിൽ ഭൂപാളം രാഗത്തിൽ ഗാനംചെയ്യുന്ന പരമഭക്തന്മാരുടെ പ്രഭാതകീർത്തനമധുരധ്വനിയിൽ പരമാനന്ദാമൃതരസാസ്വാദന പരമഭാഗധേയം ലഭിക്കാത്ത ഹൃദയമേതു്! ആദിവ്യ ധ്വനി മുഴങ്ങിക്കൊണ്ടിരുന്ന ഹിന്ദുകുടുംബങ്ങളുടെ ഇന്നത്തെ ആ മംഗളാവസരത്തിലെ സ്ഥിതിയെന്തു്. വെറും, ജാഡ്യമായ പ്രകൃതിയുടെ വിളയാട്ടം, അന്ധകാരനിമഗ്നമായ മൂകത്വം!

ഈ സന്ദർഭത്തെ തരണംചെയ്യുന്ന കുടുംബദേവിയാകട്ടെ ജീവിതധർമ്മോപയുക്തങ്ങളായ വിവിധവ്യാപാരങ്ങളിലേക്കു് അംഗങ്ങളെ ചലിപ്പിച്ചുതുടങ്ങുന്നു. നിദ്രാബന്ധത്തിൽനിന്നും മോചനം ലഭിച്ചുകഴിയുന്ന തൽക്ഷണം ജലസംസർഗ്ഗമെന്യെ ഹസ്തയുഗങ്ങളേക്കൊണ്ടു് മുഖക്ഷാളനം കഴിച്ചു് കണ്ണുകളും തിരുമ്മിക്കൊണ്ടു് അടുക്കളമുറിയെ ലക്ഷ്യമാക്കി ഉറഞ്ഞുചെല്ലുന്ന സമ്പ്രദായം അന്നത്തെ കുഞ്ഞുമനുഷ്യരിൽപോലുംകാണാൻ കഴിഞ്ഞിരുന്നില്ല. മുഖക്ഷാളനവും ഭസ്മധാരണവും ഈശ്വരപ്രാർത്ഥനയും നടത്താതെ അടുക്കളയ്ക്കുള്ളിൽ എത്തിനോക്കത്തക്ക ഓർമ്മക്കേടു് ഏതെങ്കിലും കുട്ടികൾക്കുണ്ടായിട്ടുണ്ടെങ്കിൽ അമ്മൂമ്മയുടെ തവിക്കണപ്രയോഗത്തിന്റെ ചൂടേറ്റു് തുള്ളിച്ചാടേണ്ടിവന്നിട്ടുണ്ടു്. പതിവു സമയത്തുണരാതെ കൂക്കിവിളി,കൊണ്ടുപിടിക്കേണ്ടിവന്നിട്ടുള്ള കുട്ടികൾക്കു് അപ്പൂപ്പന്റെ ചൂരൽപ്രയോഗത്തെ നിർദ്ദാക്ഷിണ്യം കണ്ടു് പഠിക്കേണ്ടിവന്നിട്ടുണ്ടു്. സൂര്യദേവനുദിച്ചുയന്നു് ശയനമുറികളിൽകൈകൾകടത്തിപ്പരിശോധനാബഹളം കൂട്ടിയാലും കുംഭകർണ്ണസേവയിരുത്തന്നെ ബോധശൂന്യരായിക്കിടന്നുപോകുന്ന ആ "പടിഞ്ഞാറൻ കിടപ്പു്" മനസ്സിനും ശരീരത്തിനും ചെടിപ്പല്ലെന്നു് ഇന്നത്തെ ധ്വരമാർ മനസ്സിലാക്കിയിട്ടില്ലേ? അനന്തശയനത്തിൽത്തന്നെ പള്ളികൊണ്ടുംകൊണ്ടു് "കൊച്ചുമദാമ്മ"യായ ലക്ഷ്മീദേവിയിൽനിന്നും "ബെഡ്കാഫി"വാങ്ങി അകത്താക്കാതെ എഴീററാൽ അന്നുമുഴുവനും "നിർഗ്ഗുണൻ" ആയിത്തീർന്നു പോകുന്ന മഹാവിഷ്ണുവിന്റെ പലപല നൂതനാവതാരങ്ങളും ഇന്നുണ്ടായിട്ടുണ്ടു്. ഉറക്കമുണർന്നു് കോട്ടുവാവിടുന്ന തക്കത്തിനു് "ബെഡ്കാഫി" വായിലെത്തിച്ചില്ലെങ്കിൽ അരിവയ്പുകാരന്റെ തലയിന്നു പൊളിഞ്ഞു. നിശ്ചയം. ഇതൊക്കെ ആ പടിഞ്ഞാറൻ വരവാണെന്നു നിസ്സംശയമാണല്ലോ.

ഗൃഹസ്ഥൻ കുടുംബകാര്യങ്ങളോ നാട്ടുകാര്യങ്ങളോ അന്വേഷിച്ചു വെളിയിൽപോയാലും കുടുംബനായിക ഗൃഹകൃത്യങ്ങളിൽ ബദ്ധശ്രദ്ധയായിത്തന്നെയിരിക്കും. നിസ്സാരസംഗതികളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ള അതുമിതും കാര്യങ്ങളെ കൂട്ടിപ്പിടിച്ചു് തന്റെ ഭർത്താവിന്റെ

നേരെ വക്കാനത്തിന് ചെല്ലുന്ന സമർത്ഥകളെ അന്നത്തെ കുടുംബദേവിമാർ പൊറുത്ത് പോററിയിരുന്നില്ല. കുടുംബത്തിൽ കൊച്ചുകുട്ടികൾതുടങ്ങി അപ്പൂപ്പന്മാർവരെയുള്ള എല്ലാ അംഗങ്ങൾക്കും വച്ച് വിളമ്പിക്കൊടുക്കുന്നതും അതിഥികളെ യോഗ്യതപോലെ സൽക്കരിക്കുന്നതും അന്നത്തെ ഗൃഹിണിമാർക്ക് പ്രയാസമായിട്ടോ സ്ത്രീസ്വാതന്ത്ര്യത്തിന്റെ ഭഞ്ജനക്രിയകളായിട്ടോ അടിമവൃത്തിയുടെ ബാഹ്യരൂപങ്ങളായിട്ടോ കരുതിയിരുന്നില്ല. മദ്ധ്യാഹ്നഭക്ഷണം കഴിഞ്ഞാൽ പുരാണപാരായണപരായണന്മാരായ യഥാർത്ഥഭക്തന്മാരുടെ ഒരു സംഘം കുടുംബനായകന്റെ അദ്ധ്യക്ഷതയിൽ കൂടുകയായി. കാര്യഭാരങ്ങളിൽനിന്നും ഒഴിഞ്ഞിരിക്കുമ്പോഴെല്ലാംതന്നെ അവരുടെ നേരംപോക്കുവിഷയം ആത്മീയവിഷയങ്ങൾ ആയിരുന്നു.

സൂര്യാസ്തമയത്തിന് മുൻപുതന്നെ തുടച്ച് വെടിപ്പാക്കി ശുദ്ധമായ എണ്ണ ഒഴിച്ച് കത്തിക്കുന്ന നിലവിളക്ക് പൂമുഖത്ത് എത്തുകയായി. അതിനെ തുടർന്ന് ഭസ്മധാരികളായ ചെറുപൈതങ്ങളടങ്ങിയ ഒരു ചെറുസംഘം ഗൃഹാധിനായകന്റെ മേൽനോട്ടത്തിൽത്തന്നെ വിളക്കിനു ചുററും സ്ഥാനംപിടിച്ചുകഴിയുന്നു. അത്താഴമുണ്ണാൻ അമ്മൂമ്മയുടെ വിളികേൾക്കാൻ അമാന്തംനേരിടുന്നതെന്തെന്നുള്ള ഉൽക്കണ്ഠയോടുകൂടിയാണ് രാമനാമം ഉരുവിടുന്നതെങ്കിലും താദൃശമായ നിത്യപരിചയംഭാവിയിൽ ആത്മോദ്ധാരണത്തിന് യുക്തിയുക്തങ്ങളായ വാസനാബീജങ്ങളെ ബാലമനസ്സുകളിൽ ഉണ്ടാക്കിത്തീർക്കുന്നുണ്ടെന്നുള്ളത് മഹത്തായ ഒരു സംഗതിയാകുന്നു. കുടുംബാംഗങ്ങൾ എല്ലാംതന്നെ ഈ ശുഭവേളയെ ഈശ്വരഭജനാർത്ഥം വ്യയംചെയ്യുന്നു. ഇന്നത്തെ ഹിന്ദുകുടുംബങ്ങളിലെ സന്ധ്യാവേള ഇത്തരത്തിലുള്ളതുതന്നെയോ എന്നുവളരെ സംശയിക്കേണ്ടിയിരിക്കുന്നു. പ്രഭാതവേളയും പ്രദോഷസന്ധ്യയും ഈശ്വരാരാധനകൾക്കായിത്തന്നെയുള്ള സമയങ്ങളാണെന്ന് അവർ ദൃഢമായി വിശ്വസിക്കയും അതനുസരിച്ച് അനുഷ്ഠിക്കയും ചെയ്തുവന്നിരുന്നു. ആ രണ്ടു സന്ദർഭങ്ങളിലും ഗൃഹപരിസരങ്ങൾ വെടിപ്പുവരുത്തി ചാണകവെള്ളം കുടഞ്ഞ് വിളക്കുകൊളുത്തിവയ്ക്കുക എന്നുള്ളത് ഗൃഹപരിരക്ഷണത്തിന് അനുപേക്ഷണീയങ്ങളായ മതധർമ്മങ്ങളെന്നുതന്നെ അവർ വിശ്വസിച്ചുവന്നിരുന്നു വൃത്തിഹീനത "ജ്യേഷ്ഠ"യുടേയും ശുചീകരണം സർവ്വസൌഭാഗ്യസന്ദായിനിയായ ലക്ഷ്മീദേവിയുടേയും ആവാസത്തിന് കാരണമെന്നുതന്നെ അവർ വിശ്വസിച്ചിരുന്നു. ഇതിലെന്തബദ്ധമാണുള്ളത്'. അന്ധകാരവും വൃത്തിഹീനതയും വ്യാകുലതകളുടേയും വ്യാധികളുടേയും വെളിച്ചവും വെടിപ്പും ഐശ്വര്യത്തിന്റേയും അഭ്യുന്നതിയുടേയും നിദാനങ്ങളാണെന്ന് ഇന്നുള്ളവരും സമ്മതിക്കാതിരിക്കുന്നതല്ലല്ലോ.

മതധർമ്മങ്ങളെ ഘടിപ്പിച്ചിട്ടുള്ള വിശേഷാനുഷ്ഠാനങ്ങളോടുകൂടിയ വിശേഷദിവസങ്ങൾ, വ്രതദിവസങ്ങൾ എന്നിങ്ങനെ അനേകം പ്രത്യേകഘട്ടങ്ങളിൽകൂടി കുടുംബജീവിതം കടന്നുപോകേണ്ടിയിരുന്നു. ശരീരാരോഗ്യത്തിനും മനഃശുദ്ധിക്കും ആത്മശുദ്ധിയ്ക്കും ഉപയുക്തങ്ങളായിത്തീരത്തക്ക ആചാരാനുഷ്ഠാനങ്ങളെക്കൊണ്ടാണ് ആദിവസങ്ങളുടെഘടന നിർവ്വഹിക്കപ്പെട്ടിട്ടുള്ളതു്. ഇവയേപ്പററി വേറൊരവസരത്തിൽ പ്രത്യേകം പ്രസ്താവിക്കണമെന്ന് വിചാരിക്കുന്നതിനാൽ വിസ്തരിക്കുന്നില്ല.

അനേകം കുടുംബങ്ങൾ ചേർന്നാണ് സമുദായമുണ്ടാകുന്നതു്. കുടുംബങ്ങളുടെ സ്ഥിതി തന്നെ സമുദായവും വഹിക്കുന്നു. കുടുംബങ്ങളുടെ അഭിവൃദ്ധിയും അധഃപതനവും സമുദായത്തിൻെറ അഭിവൃദ്ധിയും അധഃപതനവുംതന്നെ. സമുദായം ഒട്ടുക്കുള്ള കുടുംബങ്ങളിൽ സാർവ്വത്രികമായി നടപ്പിലിരിക്കുന്ന വിശിഷ്ടാചാരങ്ങളേയും ധർമ്മങ്ങളേയും വ്യതിചലിപ്പിക്കുമ്പോൾ സമുദായ ശരീരവും അതിനൊത്ത അവസ്ഥയെ അവലംബിക്കാതെ തരമില്ല. ജന്മോദ്ദേശ്യനിർവ്വഹണത്തിനുതകുന്നവയും നല്ലപോലെ വിചാരംചെയ്തും വിചാരണ കഴിച്ചും സ്വീകരിച്ചിട്ടുള്ളവയും ആയ ആചാരധർമ്മങ്ങളിൽ ഒട്ടുമുക്കാൽ ഭാഗത്തേയും ഗൃഹജീവിതത്തിൽനിന്നും ഹിന്തുക്കൾ നിഷ്കാസനംചെയ്തിരിക്കുന്നു. അസ്വാസ്ഥതകളുടേയും സൈ്വരഹീനതകളുടേയും അഭയസ്ഥാനമായിത്തീർന്നിരിക്കുന്ന ഇന്നത്തെ സമുദായം ശരിപ്പെടണമെങ്കിൽ കുടുംബജീവിതത്തിൽപൂർവ്വികന്മാരാലേർപ്പെടുത്തപ്പെട്ടിട്ടുള്ള മതധർമ്മങ്ങടങ്ങിയ ആചാരാനുഷ്ഠാനങ്ങളെത്തന്നെ വീണ്ടെടുത്തു പരിഷ്കരിച്ചു നടപ്പിലാക്കേണ്ടിയിരിക്കുന്നു.

---

## * ചൈനയിലെ വിദ്യാലയജീവിതം.

കെ. കെ. നാരായണപിള്ള, അന്തിനാട്ട്.

യൂറോപ്പിലും അമേരിക്കയിലുമുള്ള സർവ്വകലാശാലകളിൽ വിദ്യാർത്ഥികളെ പ്രവേശനപ്രാപ്തന്മാരാക്കാൻ ഉദ്യമിക്കുന്ന "ല്യൂമെയി" Liu Mei വിദ്യാലയം തുറക്കുന്ന ദിവസമാണ് ഇന്നു. അദ്ധ്യാപകമന്ദിരത്തിൻെറ പ്രവേശനഹാളിൽ ഉത്തരഭാഗത്തെ കവാടങ്ങൾ ബന്ധിച്ചിരിക്കുന്നു. വാതലു

---

* Extracted from Modern Reviw

കളുടെ എതിർഭാഗത്തു സ്ഥിതിചെയ്യുന്ന ഒരു മേശമേൽ ചൈനയിലെ പ്രസിദ്ധ തത്വജ്ഞാനിയായിരുന്ന "കൺഫ്യൂഷ്യസ്" (Confucias) എന്ന മഹാനു സമർപ്പിച്ചിരിക്കുന്ന ഒരു ചിത്രവും അതിൻെറ പൂർവ്വഭാഗത്തു ഒരു "നെരിപ്പോട്ടം" തിളുട്ടാനുള്ള വിറകിൻകഷണങ്ങളും വച്ചിട്ടുണ്ടു്. ഇതിൻെറ ഇരുപാർശ്വങ്ങളിലും ഓരോ ചുവന്ന മെഴുകുതിരികളും സ്ഥാപിച്ചിട്ടുണ്ടു്.

ഏകദേശം ഏട്ടുമണിക്കു മണി അടിപ്പാൻ നിയുക്തനായ ഭൃത്യൻ സമ്മേളനത്തിനുള്ള രണ്ടാമത്തെ മുഴക്കുന്നു. അദ്ധ്യേതാക്കളുടെ വിമോചനസമയത്തെ ഉദീരണം ചെയ്യുന്നതും ഈ അർത്ഥംതന്നെയാണു്. അയാൾ അദ്യം തോട്ടത്തിലാണു് ആരംഭിക്കുന്നതു്. ഇവിടെനിന്നു ദൂരെയുള്ള കുട്ടികളെ വിളിച്ചുകൂട്ടാനും സാധിക്കുന്നതാണു്. പിന്നീടു് ഒന്നും രണ്ടും ശയനമന്ദിരങ്ങൾക്കഭിമുഖമായിക്കിടക്കുന്ന വീഥിയിൽകൂടി വലച്ചു വാതലിനെ കടന്നു് ക്ലാസ്സുമുറികൾ ഇട്ടിരിക്കുന്ന മന്ദിരത്തിൽ പ്രവേശിക്കുന്നു. തദനന്തരം അഫീസുമുറികൾക്കെതിരായുള്ള പാതയിൽകൂടി അദ്ധ്യാപകമന്ദിരത്തിൽ സമാപിപ്പിക്കുന്നു.

ആജ്ഞാനുസരണം വിദ്യാർത്ഥികൾ ഒററയ്ക്കായും, കൂട്ടംകൂട്ടമായും ക്ലാസ്സുമുറികളിലേക്കു തിരിക്കുന്നു, ഒട്ടും വിസ്തൃതമല്ലാത്ത പ്രവേശനദ്വാരങ്ങൾ അവരുടെ ധവളധൂസരമായ കുപ്പായങ്ങളാൽ നിറഞ്ഞുകാണുന്നു. വലിയവരും, ചെറിയവരും, പീനന്മാരും, കൃശന്മാരും, കിളരമുള്ളവരും, ഇല്ലാത്തവരുമായി അനവധി വിദ്യാർത്ഥികൾ പ്രവേശനഹാളിൽ വരിവരിയായി നിരന്നുനിൽക്കുന്നു. അദ്ധ്യാപകന്മാരും ശിക്ഷകന്മാരും അവരുടെ വെള്ളക്കുപ്പായങ്ങൾ ധരിച്ചു ഹാജരായിട്ടുണ്ടു്. ഇവരെല്ലാവരുടേയും മദ്ധ്യത്തിലാണു് ദീർഘകായനായ "പ്രിൻസിപ്പാൾ" തൻെറ ഗംഭീരമുഖത്തോടും അനുയോജ്യമായ നീണ്ട തലമുടിയോടും കൂടി നിലകൊള്ളുന്നതു്.

വിദ്യാലയത്തിലെ ഒരുദ്യോഗസ്ഥൻ മെഴുകുതിരികൾ കൊളുത്തുന്നതിനെ അറിയിക്കുന്നു. പ്രിൻസിപ്പാളിൻെറ ആജ്ഞാശബ്ദം പുറപ്പെട്ട മാത്രയിൽ സംഘക്കാർ ദീപപ്രഭാശോഭിതമായ ചുവന്ന ചിത്രത്തിൻെറ മുമ്പിൽ മൂന്നാവൃത്തി ശിരഃകമ്പനം ചെയ്യുന്നു. ഇതു ഒരുപക്ഷെ ചൈനയിലെ മഹാഗുരുവിൻെറ പ്രസാദലാഭം വിദ്യാഭ്യാസവിധാനാർത്ഥം പണ്ഡിതകേസരികളുടെആവാസഭൂമിയിലേക്കു ആശാപൂർവ്വം യാത്രതിരിക്കാൻ ഉദ്യോഗിക്കുന്ന വിദ്യാർത്ഥികളുടെമേൽ ഉണ്ടാകണേ എന്ന പ്രാർത്ഥനക്രിയ ആയിരിക്കാം.

"ല്യൂ മെയി ഷ്വെ ഷ്യൊ" (Liu Mei Shway Sheow) അഥവാ "ല്യൂ മെയി" (ഇങ്ങനെയാണു് വിദ്യാർത്ഥികൾ വിളിക്കുന്നതു്) "ഹോനൻ" (Honan) സംസ്ഥാനത്തിലുള്ളതും, അതിൻെറ തലസ്ഥാനനഗരമായ "കൊയിഫെങ്" (Kaifeng) ൽ സ്ഥാപിച്ചിട്ടുള്ള ഗവർമ്മെൻറുവക വി

ദ്ധ്യായമാണു്. വളരെ നൂററാണ്ടുകൾക്കുമുമ്പു് "സങ്ങ്" (Sung) രാജവംശം രാജ്യം ഭരിച്ചിരുന്ന കാലത്തു് ചൈനയിലെ കലാവിദ്യകളുടെ സങ്കേതസ്ഥാനമായിരുന്ന "കെയിഫെങ്ങ്" പട്ടണം. ഈ വിദ്യാലയം ആരംഭിച്ചതു് "റിപബ്ലിക്ക്" (ജനസമുദായരാജ്യഭാരം) ഏർപ്പെടുത്തിയ ഉടനെതന്നെയായിരുന്നു. അതുകൊണ്ടു് അതിന്നിപ്പോൾ കുറഞ്ഞതു പത്തുകൊല്ലത്തെ പഴക്കമുണ്ടു്. ഇതിന്റെ സ്ഥാപകനും ഇപ്പോഴത്തെ പ്രിൻസിപ്പാളുമായ മിസ്റ്റർ എച്ച്. എൽ. "ചാങ്ങ്" ആദ്യത്തെ നിയമനിർമ്മാണസഭയിലെ ഒരംഗമായിരുന്നു. അതിന്റെ പ്രഥമയോഗത്തിൽ ഇദ്ദേഹം ഒരു നിവേദനം ഹാജരാക്കുകയും തൽഫലമായിട്ടു് ഈ സ്കൂൾ ആരംഭിക്കുകയും ചെയ്തു. മിസ്റ്റർ ചാങ്ങ് അമേരിക്കയിലെ സർവ്വകലാശാലാബിരുദധാരിയും മനസ്സംസ്കാരവും പരിഷ്കാരവും സിദ്ധിച്ചിട്ടുള്ള ഒരു യുവസുഭഗനും ആണു്. ഇദ്ദേഹം ചൈനയിലെ ഉൽകൃഷ്ടവിദ്യാപോഷകനും, ധർമ്മനിരതനായ ഒരുദ്യോഗസ്ഥനുമാകുന്നു. അമേരിക്ക മുതലായ രാജ്യങ്ങളിലേക്കു് ആണ്ടുതോറും അയയ്ക്കുന്ന വിദ്യാർത്ഥിപ്രതിനിധികളുടെ നിരന്തരശ്രമത്താൽ ഈ വിദ്യാലയം ലോകമൊട്ടുക്കു് പ്രഖ്യാതമായി തീർന്നിട്ടുണ്ടു്. അവർ അനിതരസാധാരണമായ ബുദ്ധിസാമർത്ഥ്യമുള്ളവരും, പരിശ്രമശീലന്മാരും സത്യവാന്മാരുമാണെന്നു് തെളിയിച്ചിട്ടുള്ളതിനു പുറമേ നായകന്മാരാകാൻ തക്കപ്രാപ്തിയുള്ളവരുമാണെന്നു് തങ്ങളുടെ കാര്യക്ഷമതകൊണ്ടു് മേലാവിലുള്ളവരെ ബോദ്ധ്യപ്പെടുത്തീട്ടുണ്ടു്.

പ്രധാനനഗരത്തിനു വെളിയിൽ പട്ടണപരിധിക്കുള്ളിൽ ഒരു പബ്ലിക്ക് സ്ഥലത്താണു് ഈ വിദ്യാലയം സ്ഥിതിചെയ്യുന്നതു്. പഴയ സർക്കാർപരീക്ഷാഹാളുകളുടെ മുൻവശത്തെയും, നിയമനിർമ്മാണസഭയുടെ കിഴക്കുഭാഗത്തെയും ഈ മന്ദിരം അലങ്കരിക്കുന്നു. പണ്ടുള്ള പരീക്ഷാഹാളുകളുടെ കല്ലുകൾകൊണ്ടാണു് മിക്ക ക്ലാസുമുറികളും പ്രധാന എടുപ്പും നിർമ്മിക്കപ്പെട്ടിട്ടുള്ളതു്. പ്രവേശനദ്വാരവീഥിയുടെ ഭിത്തികൾ ആദരവും അത്ഭുതപരതന്ത്രരാക്കുന്ന മാതിരിയിലായിരുന്നു നിർമ്മിക്കപ്പെട്ടിരുന്നതു്. ഇതിൽ പ്രമാണലിഖിതങ്ങളും, ഇടയ്ക്കിടെ ചില സ്ഥലങ്ങളിൽ മുമ്പു് വിദ്യാർത്ഥികൾ പുസ്തകം വയ്ക്കാൻ ഉപയോഗിച്ചിരുന്ന ദ്വാരങ്ങളും കാണാം.

സ്കൂൾകെട്ടിടം ഇരിക്കുന്ന പറമ്പു് മനോഹരവും വിസ്തൃതവുമായിരിക്കുന്നതിനു പുറമേ, നാലുഭാഗത്തും ഉദ്ദേശ്യം ഇരുപത്തഞ്ചടി പൊക്കമുള്ള മതിൽക്കെട്ടുകളാൽ ചുററപ്പെട്ടതുമാകുന്നു. ഈ ഭിത്തികൾക്കുള്ളിൽപെട്ട സ്ഥലത്തു ഒററനിലയിൽ പണികഴിച്ചിട്ടുള്ള അനവധി എടുപ്പുകളും, അവയെ വേർതിരിക്കുന്നവയോ സംഘടിപ്പിക്കുന്നവയോ ആയ പാതകളും ഉണ്ടു്. ഒന്നാമത്തു് പറഞ്ഞ കൂട്ടത്തിൽ പെട്ടതാണു് അദ്ധ്യാപകമന്ദിരം എന്നുപറയുന്ന സ്ഥലം. ഇതിന്റെ മൂന്നുഭാഗങ്ങളിലും അദ്ധ്യാപകന്മാർ താമസിക്കുന്ന നേ

ത്രാകർഷകങ്ങളായ ഓരോ എടുപ്പുകളും, നാലാമത്തേതിൽ ഇരുപാർശ്വങ്ങളിലും വിദ്യാൎത്ഥികൾക്കുള്ള ഭക്ഷണശാലകൾ സ്ഥിതിചെയ്യുന്ന പ്രവേശനഹാളും ഉണ്ടു്. ഭക്ഷണശാലയെ പ്രിൻസിപ്പാളിന്റെ അഫീസുമുറി, ജനറൽ അഫീസു "സ്റ്റൂഡൻറുസപ്ലൈ" ഇവയോടു ഘടിപ്പിക്കുന്ന പാതയുടെ ഇരുവശങ്ങളിലും പുഷ്പസമൃദ്ധിയുള്ള പൂന്തോട്ടങ്ങളാണു്.

വലതുഭാഗത്തു ഒന്നാമതായിക്കാണുന്ന പാഥ പണി പൂൎത്തിയായിട്ടില്ലാത്ത പുതിയ കെട്ടിടം ഇരിക്കുന്ന സ്ഥലത്തേക്കാണു പോകുന്നതു്. ഇതു് കയിഫെങ്ഗ്"ലുള്ള എടുപ്പുകളിൽവെച്ചു് ഏററവും പൊക്കമുള്ളതും നാലു നിലകളായി പണികഴിച്ചിട്ടുള്ളതുമാണു്. ചൈനയിലെ വലിയ കെട്ടിടങ്ങളുടെ മുകളിൽ കാണുന്നതുപോലെയുള്ള വളഞ്ഞ വരകളും, മൃഗങ്ങളുടെ പ്രതിമകളും ഇല്ലായിരുന്നുവെങ്കിൽ ഇതിനെ ഒരു പാശ്ചാത്യവിദ്യാലയത്തോടു സാമ്യപ്പെടുത്താമായിരുന്നു. "നമ്മുടെ പുതിയ കെട്ടിടം ഒരു ചൈനാത്തൊപ്പി ധരിച്ചിരിക്കുന്നതായി തോന്നുന്നു." എന്നു ഒരു വിദ്യാൎത്ഥി ഒരിക്കൽ അഭിപ്രായപ്പെടുകയുണ്ടായി.

പുതിയ കെട്ടിടം കഴിഞ്ഞാൽ നീളത്തിലും ഒററ നിലയിലും പണികഴിച്ചിട്ടുള്ള ശയനമന്ദിരങ്ങളാണു. ഇവയെ കാണുമ്പോൾ മദ്ധ്യകാലത്തെ സന്യാസാശ്രമങ്ങൾ ആണു ഓൎമ്മയിൽ എത്തുന്നതു്. അനവധി വളച്ചുവാതലുള്ള ഒരു പൂമുഖം നേരെ മുൻവശത്തായിട്ടുണ്ടു. ഓരോന്നും ഓരോ മുറിയിലേക്കു കടക്കാനുള്ളതാണു്. ഓരോ മുറിയിലും നാലു കുട്ടികൾക്കു ഉപയോഗിപ്പാനുള്ള സാമഗ്രികൾ എല്ലാം സംഭരിച്ചിട്ടുണ്ടു്. മുറിയിലെ രണ്ടുവശങ്ങളിലായി ഈരണ്ടു ശയ്യോപകരണങ്ങളും, വെള്ളം നിറച്ചുവെച്ചിട്ടുള്ള ഓരോ പാത്രവും, മദ്ധ്യത്തിൽ രണ്ടു മേശകളും വാതലിന്റെ എതിർഭാഗത്തു ഒരു ജനാലയും ഉണ്ടു്.

വിദ്യാലയത്തിലെ പൂന്തോട്ടത്തിന്റെ നടുനായകമായി വിളങ്ങുന്ന മുണ്ടാളപുഷ്കരണി ഒന്നാമത്തെ ശയനമന്ദിരത്തിൽനിന്നു അല്പം ദൂരത്താണുസ്ഥിതിചെയ്യുന്നതു്. പൂന്തോട്ടത്തെ വലയം ചെയ്യുന്ന പൊക്കമുള്ള മതിൽക്കെട്ടുകളിൽ നിൎമ്മിക്കപ്പെട്ടിട്ടുള്ള വൃത്താകാരമായ ഗേററുകളിൽ കൂടിയാണു ഉള്ളിലേക്കു പ്രവേശിക്കുന്നതു്. ഇപ്പോഴേക്കു മിക്കകറിസ്സാമാനങ്ങളും ശേഖരിച്ചിരിക്കും. പ്രഭാതസൂൎയ്യന്റെ ചെങ്കതിരുകൾ ചെറാമ്പൂക്കളിലും പച്ചനിറത്തിലുള്ള ചെടികളിലും പററി നയനാകർഷകങ്ങളായിത്തീരുന്നു. അരളിവൃക്ഷങ്ങളും, സെഡാർമരങ്ങളും, അ തോട്ടത്തിന്റെ നൂതനസൃഷ്ടിയെ ഏറക്കുറെ തെളിയിക്കുന്നുണ്ടു്. ഇതിന്റെ ഒരു കോണിൽ ഒരു "വസന്തഗൃഹം" ഉണ്ടു്. അത്താഴമൂണുകഴിഞ്ഞു പഠിക്കാൻ ഇരിക്കുന്നതുവരെ കുട്ടികൾ ഇവിടെ വന്നു സംഗീതം മുഴക്കുന്നു.

---

# ധാരിണീദേവി:

---

**മേനാകയ്യർ വാസുദേവനുണ്ണിത്താൻ.**

"പതിം യാ നാഭിചരതി
മനോവാക്കായസംയതാ
സാ പത്യുർല്ലോകമാപ്നോതി
സദ്ഭിസ്സാധ്വീതി ചോച്യതേ"

എന്നാണു് പണ്ഡിതമതം. വാക്കു, പ്രവൃത്തിമുതലായവകൊണ്ടെന്നല്ല മനസ്സുകൊണ്ടുപോലും തന്റെ ഭർത്താവിനെ അഭിചരിക്കാതിരിക്കുന്നുവെങ്കിൽ അവർതീർച്ചയായും ഭർത്തൃലോകത്തെ പ്രാപിക്കതന്നെ ചെയ്യും. ആ പ്രിയതമതന്നെയാണു പതിവ്രതാധർമ്മത്തെ പാലിക്കുന്നതും. കവികുലഗുരുവായ കാളിദാസനാൽ വർണ്ണിക്കപ്പെടുന്ന നായികമാർ പ്രായേണ ഈ തരത്തിൽപെട്ടവരാണു്. ആഹാ, ആ ഗുണഗണങ്ങളിൽ മിന്നിവിളങ്ങുന്ന ധാരിണീദേവിയെ ആ മഹാശയനായ കവിയാൽ മാളവികാഗ്നിമിത്രത്തിൽ വർണ്ണിക്കപ്പെട്ട, വനിതാലോകത്തെ "മത്തവൃകതുകി"കളാക്കിത്തീർക്കുന്ന ആ കുലസ്ത്രീയെത്തന്നെ നോക്കുക. അവരുടെ ഓരോ പ്രവൃത്തികളും എത്രമേൽ അനുകരണീയമായിരിക്കുന്നു!.

മാളവികയെ ചിത്രത്തിൽ കണ്ടതിൽപിന്നെ അഗ്നിമിത്രനു അവളിൽ ഉണ്ടായിത്തീർന്ന അനുരാഗത്തെ അറിഞ്ഞു വശായ ധാരിണി ഭർത്താവിനു തന്നിൽ വിപ്രതിപത്തിക്കു ഇടംകൊടുക്കാതെ അവളെ ശ്രദ്ധമായി സൂക്ഷിക്കുന്നു എന്നിട്ടും അഗ്നിമിത്രമാരസാരഥിയായ ഗൌതമന്റെ ക്രിയാകുശലതയാൽ ഗണദാസഹരദത്തന്മാർക്കു തമ്മിൽ ശണ്ഠയുണ്ടായി. ആ നാട്യന്മാരുടെ വിജയപരീക്ഷക്കു ഇരുവരുടേയും ശിഷ്യകളെ ആടിക്കണമെന്നു എല്ലാവരുംകൂടി നിശ്ചയിച്ചുറച്ചതനുസരിച്ചു ധാരിണിക്കു തന്റെ പരിജനമായ മാളവികയെ ആട്ടിക്കാതെ നിവൃത്തിയില്ലെന്നും വന്നുകൂടി. ഇങ്ങനെ മാളവികയെ ആടിക്കുന്നതു്, തന്റെ ഭർത്താവിനു അവളെക്കണ്ടു തൃപ്തിപൂണ്ടുകൊള്ളുന്നതിനാണെന്നു ആ സാധ്വി അതിന്മുമ്പെ മനസ്സിലാക്കിയിട്ടുണ്ടായിരുന്നു. തന്റെ പരിജനത്തിൽ തനിക്കു സ്വാതന്ത്ര്യവുമുണ്ടെന്നിരിക്കെ വേണമെങ്കിൽ രാജാവിന്റെ ഈ ആശയെ മുടക്കാൻ അവർക്കു കഴിയുമായിരുന്നു. ഭർത്തൃവിപക്ഷം ചെയ്യുകൂടുന്നതുമല്ല. എന്നാൽ രാജസന്നിധിയിൽവച്ചു, കഥയില്ലാതെ കടന്നുകൂടിയ ഗണദാസന്റെ പോർമുടക്കം ചെയ്വാൻ അവർ ഉത്സാഹിക്കാതെ ഇരുന്നില്ല. പക്ഷേ പരിവ്രാജിക, ഗൌതമൻമുതലായവരുടെ രാജപക്ഷാനുകൂല്യംകൊണ്ടും ഗണദാസന്റെ പേരിലുള്ള അവരുടെ പ്രതിപത്തികൊണ്ടും അതു് ഫലിച്ചുകൂടിയില്ലെന്നെയുള്ളു.

"മതിമുഖി, നീയെന്തുവൃഥാ
പ്രതികൂലംപതിയിലാചരിക്കുന്നു?
കഴിയുകില്ലമകാരണമായ്
കയിത്തിടാകാന്തരിൽകുടുംബിനിമാർ"

എന്നു രാജപക്ഷീയയായ പരിവ്രാജികനു അനുസ്മരിപ്പിക്കുമ്പോൾ, സ്വതഏവ തന്നിൽ അന്തർലീനമായിരിക്കുന്ന ഭർത്തൃസ്നേഹവായ്പിനെ അവർഎങ്ങനെ കൈവെടിയും?

അനന്തരം ആക്കൂട്ടത്തിൽവച്ചു മാളവികയെ കണ്ടാനന്ദിക്കുന്ന രാജാവിന്റെ നല്ലവണ്ണം മനസ്സിലാക്കിയ ധാരിണി, അദ്ദേഹത്തിന്നു വിപ്രിയമായി യാതൊരു സംപരകയോ ഭാവത്തിൽ പ്രകാശിപ്പിക്കപോലുമോ ചെയ്യുകാണുന്നില്ല. ഈവിധം ഭർത്താവി

ന്നു ഇഷ്ടാവാപ്തിക്കു ഏതൊരു സ്ത്രീ തുനിയാൻ മുതിരും? പിന്നീട തനിക്കു എതിർകക്ഷിയായി സാപത്ന്യകലഹത്തിന്നു ഹേതുഭൂതയായി നില്ക്കുന്ന മാളവികയോടു മഹാരാജ്ഞിക്കു തെല്ലുപോലും പരിഭവമൊ ദ്വേഷമൊ കാണുന്നുണ്ടോ? ധാരിണിക്കു അന്നുമുതൽ പരിജനമായ മാളവികയിൽ ഉണ്ടായിരുന്ന സ്നേഹാദരങ്ങൾക്കു ഒരു മാററം കൂടുകയാണു ചെയ്തിട്ടുള്ളത്. പൂങ്കാവനത്തിൽ തന്റെ സാമീപ്യംകൊണ്ടു പുഷ്പിച്ചിരുന്ന അശോകത്തിന്നു ദോഹദം ചെയ്വാൻ ആ മഹാരാജ്ഞി തന്റെ ചിലങ്കാദികളായ ആഭരണങ്ങളെ അണിയിച്ചു മാളവികയെ അയക്കുന്നു. അവിടെവെച്ചു മാളവികയെ കണ്ടുരസിച്ചു അഗ്നിമിത്രൻ അവളുടെ തോഴിയായ ബകുളാവലികയുടെ സാഹായ്യത്തോടുകൂടി അവളോടു പ്രണയപ്രാർത്ഥന ചെയ്കയും മററുമുണ്ടായി. പൂങ്കാവിൽ വെച്ചു ബകുളാവലിക സന്തോഷകരമായ രാജാവിന്റെ സന്ദേശത്തെ അറിയിക്കുമ്പോൾ മാളവികയാകട്ടെ 'സഖി' ദേവിയെ വിചാരിച്ചിട്ടു എന്റെ ഹൃദയത്തിന്നു സ്വൈരപ്രവൃത്തി അനുവദിപ്പാൻ ഞാനാളല്ല, എന്നാണു പറയുന്നതു'. എന്നിട്ടും ബകുളാവലികയുടെ അഭിമതം ദുഷ്കരകാര്യമായി സാമർത്ഥ്യത്തിൽ മാളവികയുടെ നിറവേറി. അങ്ങിനെയിരിക്കുമ്പോൾ രാജാവിനെ കാത്തു ഉദ്യാനത്തിൽ ഇരുന്നിരുന്ന ഇരാവതി ഇവരുടെ ഈ ഗൂഢസംഭാഷണത്തെ എല്ലാം കേട്ടു വശായി. അവൾക്കു അപ്പോളുണ്ടായ കോപത്തിന്നു അളവുകാണുന്നില്ല

ഇതുപൊഴുതീയുള്ളവനും
പതിവിൻപടിയെൽ പരില്ലധൃതിപൂണ്ടു
സരസ്പർശദോഹദത്താൻ
തൃപ്തിവരുത്തണമർത്ഥിയാമിവനും

എന്നു അഗ്നിമിത്രൻ മാളവികയോട് വഴിഞ്ഞരാഗത്തോടെ കിഴിഞ്ഞു അപേക്ഷിച്ചപ്പോൾ, ആ ദുഷ്ടയായ ഇരാവതി പെട്ടെന്നടുത്തുചെന്നിട്ടു'' "തൃപ്തിവരുത്തു! തൃപ്തിവരുത്തു! അശോകം പുഷ്പിച്ചാലായി; ഇദ്ദേഹമാകട്ടെ പുഷ്പം മാത്രമല്ല, ഫലവും ഉടനെ കാണിക്കും'' എന്നു ഉരച്ചിട്ടു തന്റെ പതിയിൽ വിപ്രിയം ആചരിക്കുന്ന രാജാവു വളരെക്കിഴിഞ്ഞു അർത്ഥിച്ചിട്ടും അവൾക്കു തെല്ലും കരുണ ഉദിച്ചില്ല.

"ചിരപരിചിതനായൊരെന്റെ നേരെ
ശഠനിവനെന്നു കരുത്തുകൊൾക ചണ്ഡി,
കനകരശനകാൽക്കൽ വീണിരന്നാൽ
കനിവു നിനക്കിനിയും വരാത്തതെന്തേ?

എന്നുള്ള അഗ്നിമിത്രവചസ്സു കേട്ടപ്പോൾ ആ ദുഷ്ടസ്ത്രീ തന്റെ മേഖലകൊണ്ടു പ്രിയതമനെ അടിക്കാൻ ഒരുങ്ങുന്നു. നോക്കുക! അവളുടെ സ്വഭാവം എത്ര ഗർഹണീയമായിരിക്കുന്നു. ഇരാവതി എന്നിട്ടും മതിയാക്കിയോ? അവൾ ഒന്നിന്നുപത്താക്കി ഈ വൃത്താന്തമെല്ലാം ദേവിധാരിണിയുടെ അടുക്കൽ ചെന്നു പറയുന്നു. ഇരാവതിയുടെ നിർബന്ധത്താൽ ധാരിണി മാളവികയേയും ബകുളാവലികയേയും തടവിൽ പാർപ്പിക്കേണ്ടിവന്നു. അങ്ങിനെ ചെയ്യുന്നതു ധാരിണിക്കു വേണ്ടിയോ? അവരുടെ സ്വന്തമനസ്സാലെ അല്ലെന്നു മററു ചില ഭാഗങ്ങളിൽനിന്നും വെളിവാകുന്നുണ്ടു. വിദൂഷകന്റെ സൂത്രത്താൽ മാളവിക അനന്തരം മോചിക്കപ്പെടുന്നു. മുദ്രമോതിരം കാട്ടിയാലെ കാരാഗൃഹനിക്ഷിപ്പുകാരിയായ മാധവി തടവുമുറിയുടെ താക്കോൽ കൊടുക്കുള്ളൂ എന്നറിഞ്ഞ ഗൌതമൻ അതു കൈക്കലാക്കാൻ പാമ്പുകടിച്ച വിഷം ഒഴിക്കാനാണെന്നു വ്യാജേന ജയസേനയെ അയച്ചപ്പോൾ ആ ശുദ്ധമനസ്സായ ധാരണിയാകട്ടെ യാതൊരു ശങ്കയും മറ്റും കൂടാതെ തന്റെ മുദ്രമോതിരം കൊടുത്തയച്ചു. അതുകൊണ്ടു മാളവിക മുക്തയുമായി. അതിൽപിന്നീട അഗ്നിമിത്രന്റെ അഭീഷ്ടിതം സാധിച്ചുകൊടുക്കുകയാണു തന്റെ പ്രകൃഷ്ടധർമ്മമെന്നറിഞ്ഞും ധരിണി ഇരാവതിയുടെ നിർ-

[illegible] ഒഴിച്ചുവിടാൻ ഉറച്ചു അവളോടു "എനിക്കിപ്പോൾ മത്സരത്തിനുള്ള കാ[illegible] നിങ്ങളുടെ അന്തസ്സിനും അഭിമാനത്തിനും കുറവുവരുത്തേണമെന്നു കരുതി മാളവികയെയും അവളുടെ സഖിയെയും വിലങ്ങിട്ടു തടവിൽ പാർപ്പിച്ചിരിക്കുന്നു. [illegible] സമ്മതമാണെങ്കിൽ ആര്യപുത്രനു പ്രിയം ചെയ്യാമെന്നു വിചാരിക്കുന്നു. നിങ്ങളുടെ അഭിപ്രായം എങ്ങനെ എന്നു പറഞ്ഞയയ്ക്കണം" എന്നറിയിക്കുന്നു. ഇതിൽനിന്നും ആ മഹതിയുടെ സപത്നീസ്നേഹം എത്രമേൽ ഉണ്ടെന്നു വെളിപ്പെടുന്നതല്ലോ. ഇരാവതി എന്നിട്ടും ധാരിണിയുടെ ധർമ്മത്തിനു വിഘ്നകാരിണിയായി തന്നെ ഇരിക്കുന്നു. പക്ഷെ, അവളുടെ പ്രേരണയൊന്നും പിന്നീടു ഫലിച്ചുകാണുന്നില്ല. തപനീയാശോകത്തിന്റെ പരിശ്രമത്തിനു സാഫല്യം വരുത്തിത്തരണം" എന്നു അഗ്നിമിത്രനെ അറിയിച്ചിട്ടു കൗതുകിയായ ആ ഭർത്താവോടൊരുമിച്ചു ധാരിണി ഉദ്യാനത്തിലെത്തി. അവിടെവെച്ചു മാളവികയെ സന്തോഷത്തോടെ അഗ്നിമിത്രനു ദാനം ചെയ്യുമെന്നു അവർ കരുതിയിട്ടുണ്ടായിരുന്നു. വിവാഹവേഷം ധരിച്ച മാളവികയോടുകൂടി ധാരിണീദേവി പുഞ്ചിരിപൊഴിഞ്ഞുകൊണ്ടു 'ആര്യപുത്ര, ഈ അശോകത്തറ അങ്ങേക്കു തരുണികളൊന്നിച്ചു രമിക്കുന്നതിന്നു സങ്കേതസ്ഥാനമായിട്ടു ഞാൻ ഒഴിഞ്ഞുതന്നിരിക്കുന്നു' എന്നു സന്തോഷപുരസ്സരം പ്രിയതമനെ അറിയിച്ചു. അതിനുശേഷം വിദർഭരാജ്യത്തിൽനിന്നും അയക്കപ്പെട്ടിരുന്ന തരുണികളിൽ ഇഷ്ടംപോലെ മാളവികക്കു ഇതിൽ ആരുകൊള്ളാം. നിനക്കു സംഗീതസഖിയായിട്ടിരിപ്പാൻ എന്നു സ്നേഹത്തോടെ ചോദിച്ചു അവരെ മാളവികക്കു സഖികളായി നൽകി മാളവികയുടെ ആഭിജാത്യത്തെ അറിഞ്ഞു സന്തുഷ്ടിയെ ചൂണ്ടു. ആ കലവനിതയായ ധാരിണീദേവി ഒടുവിൽ മാളവികയെ വിവാഹോചിതമാംവണ്ണം അലങ്കരിച്ചിട്ടു. "ഇനി ആര്യപുത്രൻ ഇവളെ സ്വീകരിക്കണം" എന്നു മടത്തുകംമൊഴിയരുളി കന്യാദാനംചെയ്തു ഭർത്തൃപ്രീതിയെ വാങ്ങുന്നു. തന്റെ കുലധർമ്മത്തെ പുലർത്തുന്ന സ്ത്രീലോകത്തെ ഒരു നല്ലപാഠം പഠിപ്പിക്കുന്നു ഹാ! എന്തുമനഃശ്ശുദ്ധി! എത്രമാത്രം ഭർത്തൃപ്രണയം" ധർമ്മതല്പരതയോ അതിൽ പതിൻമടങ്ങു സകലവിധത്തിലും ധാരിണീരാജ്ഞി അനുകരണീയഗുണവതിതന്നെ.

---

# പുരാതനാര്യസമുദായം.

## IV

ടി. വി. ശ്രീനിവാസശാസ്ത്രി

ആശ്രമവിഭാഗമനുസരിച്ചുള്ള കാര്യകലാപമെല്ലാവും സർവ്വോപയോഗപ്രദമായിത്തീരണമെന്നു നിശ്ചയപ്പെട്ടുകയാൽ; 'പരസ്വാപഹരണം പാടില്ല' എന്നൊരു പുതിയഉപദേശപദ്ധതി ആവിർഭൂതമായി. ക്രമേണ, അന്യരെ ഹിംസിക്കയോ ഉപദ്രവിക്കയോ അരുതു്. പരനെ തന്നെപ്പോലെ കാണണം. അസത്യം പറയുകയും പ്രവർത്തിക്കയുമരുതു്, വഞ്ചിക്കയുമരുതു്, എന്നു തുടങ്ങിയ നീതിമന്ത്രങ്ങളും ക്രമേണ സഞ്ജാതങ്ങളായി. ഈ മന്ത്രങ്ങളിൽ, ആസ്തികത്വവും മതശ്രദ്ധയും നിറഞ്ഞ പഞ്ചമവർഗ്ഗക്കാർക്കും മററുള്ള

വരെ വകവക്കാതിരുന്ന പ്രബലക്ഷത്രിയന്മാൎക്കും അതിയായ പൂജ്യതയും അദരണീയതയും സഞ്ജനിക്കുമാറു, അവ ഈശ്വരീയങ്ങളാണെന്നും, കേവലം അപൌരുഷേയങ്ങളാണെന്നും സ്ഥാപിതമായതിനു പുറമെ, ഈ പ്രപഞ്ചം സൃഷ്ടിക്കാനും രക്ഷിക്കാനും നശിപ്പിക്കാനുമായി ഒരദൃഷ്ടശക്തിയുണ്ടെന്നും, ആ ശക്തിയാണു ഈശ്വരനെന്നും സമൎത്ഥിതമായി. ഈ തത്വസങ്കല്പം സൎവ്വത്ര ദൃഢമായുറക്കുമാറു, ഇന്നപ്രവൃത്തിപുണ്യമാണെന്നും ഇന്നപ്രവൃത്തി പാപമാണെന്നും ചില നിൎബന്ധവ്യവസ്ഥകളും ഉത്ഭവിച്ചു. ഈവിധം, ഒരു ചെടിയെന്നപോലെ, നീതിലതിക പലകൊമ്പും കവരവുമായി ഉയൎന്നു പടൎന്നു കയറി. നീതിധൎമ്മം എന്നിവയെക്കുറിച്ചുള്ള തത്വവാദങ്ങളാൽ സമുദായങ്ങൾ സുദൃഢബദ്ധങ്ങളായി അവയെ സംബന്ധിച്ചുള്ള നിബന്ധനയും ബന്ധവുമെല്ലാം ഭിന്നവിധവും സൎവ്വതോമുഖവുമായിട്ടാണിരുന്നതെങ്കിലും അവയുടെ മൂലധൎമ്മം സമഭാവനയായിരുന്നു. ഈ സമഭാവന ഉണ്ടായാൽ മാത്രമേ സമുദായം അല്ലെങ്കിൽ രാഷ്ട്രഗതി നിൎബ്ബാധം പ്രവൎത്തിക്കയുള്ളു. സമുദായം നീതിബദ്ധവും സമഭാവനാക്രാന്തവും ആയതോടുകൂടി അതിന്റെ ഉൽഗതിയും ഉൽക്രാന്തിയും അതിവേഗം പടൎന്നു പരക്കയും ചെയ്തു.

ഈവിധം ബാല്യാവസ്ഥയിൽ എത്തിയ പുരാതനസമുദായം ക്രമേണ അഭിവൃദ്ധമാകയും അതുകൊണ്ടുമാത്രം അസംതൃപ്തമായ സാമുദായശക്തി തന്റെ സുസ്ഥിരമായ നിലനില്പിനുവേണ്ടി, അതായതു, സ്വഹിതം സാധിക്കാൻ വേണ്ടി, പലപല നീതിനിബന്ധനകളേയും ധൎമ്മശാസ്ത്രങ്ങളേയും നിൎമ്മിച്ചു വരികയും ചെയ്തു. അപ്പഴത്തെ സമുദായ പ്രമാണികൾ മനു യാജ്ഞവല്ക്യൻ തുടങ്ങിയ സ്മൃതികാരന്മാരാണെന്നു പ്രത്യേകം പറയേണ്ടല്ലൊ? ഇങ്ങനെ നീതിപ്രബന്ധങ്ങളും ധൎമ്മശാസ്ത്രങ്ങളും സമുദായത്തിന്റെ സുചിരസ്ഥിരതക്കായിട്ടുണ്ടായതാണെന്നുള്ള സംഗതി നിരാക്ഷേപമാണെങ്കിലും, ഈ രണ്ടു പ്രബലമന്ത്രംവഴി അക്കാലത്തെ മനുഷ്യസമുദായം പ്രാകൃതികമായ നിഷ്ഠുരപ്രവൃത്തിയെ അല്ലെങ്കിൽ പ്രാകൃതികമായ പരിണാമങ്ങളെ ഉദ്ധ്വംസിക്കാൻ എത്രമാത്രം ക്ലേശിച്ചിരുന്നു എന്നും, ആക്ലേശം എത്രകണ്ടു സഫലവും കൃതാൎത്ഥവുമായെന്നുമുള്ള വസ്തുത വെറും ബാഹ്യദൃഷ്ട്യാ ചരിത്രശോധന ചെയ്യുന്ന ഒരുവനെപ്പോലും വിസ്മയിപ്പിക്കുമെന്നതിനു മറുപക്ഷമുണ്ടാവാനിടയില്ലത്രെ! മനുഷ്യജീവിതം സുഖസ്വൈരതാമയമാക്കണമെന്നുള്ള ഏകോദ്ദേശം കൊണ്ടു സാമുദായികമായി ഈ രണ്ടു ശാസ്ത്രങ്ങൾ മാത്രമല്ല, വേറെയും പല ഗഹനശാസ്ത്രങ്ങളും ആവിൎഭവിക്കയുണ്ടായിട്ടുണ്ടു്. നീതിശാസ്ത്രത്തെയും ധൎമ്മപ്രമേയങ്ങളേയും സംബന്ധിച്ചുള്ള ബോധാധികാരം മനസ്സിൽ മാത്രമേ സുഗമസഞ്ചാരമാകയുള്ളു. ഏതു മനസ്സു അപ്രഗത്ഭവും ശിലാകഠിനവുമായിരിക്കുന്നു. അതിനു നീതിബോധം സുഗ്രഹമല്ല-ധൎമ്മോപദേശം ദുരവബോധവുമാകും. ഈവിധമായ ബാലിശമനസ്സുകളെ സ്വാധീനതയിൽ പെട്ടു

ത്തുവാൻ അതായത്തു സമുദായശക്തിയുടെ വ്യാപ്തിയും പരിധിയും പെരുക്കിക്കൂട്ടാൻ ആയിട്ടു 'രാജശക്തി' എന്നൊരു പുതിയപദ്ധതി ക്രമേണ സ്വരൂപിതമായി.

രാജകീയപദ്ധതിയുടെ മൂലകാരണം കുടുംബസ്വരൂപവൎക്കരണരീതിയാകുന്നു ഒരു കുടുംബത്തിൽ ഒരുത്തൻ പ്രധാനിയായും, മററുള്ളവർ അയാളുടെ ആജ്ഞാനുവൎത്തികളായും വൎത്തിക്കാറുള്ളതുപോലെ സമുദായത്തിലേക്കു പ്രബലനും പ്രധാനിയും ആയ ഒരാൾ അതിലെ നായകനായി നില്ക്കയും, തദംഗങ്ങൾ ആ നേതാവിന്റെ ആജ്ഞ ഭംഗപ്പെടാതിരിക്കുംവണ്ണം സൈന്യസംഭരണവും ധനവിതരണവുംകൊണ്ടു അയാളെ പരിചരിക്കയും ചെയ്തുപോന്നു. ആ നേതാവാണത്രെ രാജപദവാച്യൻ. അവനുമായി മററുള്ളവൎക്കുള്ള ബന്ധം സേവ്യസേവകഭാവവുമാണു്. എന്നാൽ, ലോകസൃഷ്ടിസന്ദൎഭത്തിൽ സമുദായസ്ഥിതി സമതാഘടിതമായിരുന്നു. എന്നിട്ടു ആ സമുദായാംഗങ്ങളിൽ ഈ വിഷമബന്ധം ഉണ്ടാവാൻ കാരണമെന്തു്? രക്തസംബന്ധംകൊണ്ടും മററും ബദ്ധരായവരുടെ ഇടയിൽ ഈ വിഷമബന്ധം നേരിടാവുന്നതാണെങ്കിലും യാതൊരു ബന്ധവുമില്ലാത്ത ഒരുവൻ സേവ്യനായും മററുള്ളവർ അവന്റെ സേവ്യരായും വൎത്തിക്കുവാൻ ഉണ്ടായ കാരണമെന്തു്? ഈ ബന്ധം എത്രകാലംവരെ നിലനില്ക്കും എന്നുള്ളതിനെപ്പററി ചിലതിവിടെ പറയാം.

സമുദായഘടന ഉണ്ടായ പ്രാഥമികസ്ഥിതിയിൽനൈസൎഗ്ഗികമായവ്യക്തിസ്വാതന്ത്ര്യം നിമിത്തം തദംഗങ്ങൾക്കു എന്തുമാത്രം സുഖവും സ്വൈരതയും സിദ്ധിച്ചിരുന്നുവോ, അത്രയുമില്ലെങ്കിലും അതിൽ ഒട്ടൊന്നു കുറഞ്ഞു അഹിതാനുഭവവും നേരിട്ടിരുന്നു. വൈയക്തികമായ സ്വാതന്ത്ര്യമുണ്ടായിരുന്നപ്പോൾ സമുദായത്തിനുണ്ടായിരുന്ന വിശേഷസുഖാനുഭവങ്ങൾ എന്തെല്ലാമായിരുന്നു എന്നു മുമ്പു പ്രസ്താവിച്ചു കഴിഞ്ഞു. ഈ സ്വാതന്ത്ര്യം ഒരിടത്തു സുഖപ്രദായിയായിരുന്നുവെങ്കിലും, മറെറാരിടത്തു സമുദായമടക്കം ബന്ധിക്കാൻ ഒരസ്വാധീനതാദുൎഗ്ഗം നിൎമ്മിക്കയും ചെയ്തുവന്നു. വ്യക്തിസ്വാതന്ത്ര്യമേററു കുളുത്ത ഹൃദയം, എത്രയെത്രസുഖാനുഭവങ്ങൾ അനുഭോഗിച്ചുവോ, അതിലധികമായി സാമുദായികസുഖം ധ്വംസിച്ചുയൎന്ന സ്വാൎത്ഥപ്രതിപത്തി അസ്വാധീനതാ കുഠാരമേററു വെട്ടിമുറിയുകയാൽ അസുഖാകുലമാകയും ചെയ്തു. വ്യക്തിസ്വാതന്ത്ര്യം മാത്രകടന്നു പടൎന്നാൽ പരോപദ്രവബുദ്ധി പാടെ അങ്കുരിക്കും, ബലവാന്മാരായ സമുദായക്കാർ ദുൎബ്ബലസമുദായാംഗങ്ങളുടെ നേരെ വ്യക്തിസ്വാതന്ത്ര്യവ്യാജേന, പല അപചാരങ്ങളും സ്വൈരമൎദ്ദനങ്ങളുംപ്രവൎത്തിച്ചുവന്നപ്പോൾദുൎബ്ബലസമുദായാംഗങ്ങളെല്ലാം ചേൎന്നു സ്വയംരക്ഷക്കുവേണ്ടി പ്രബലനായ ഒരു നേതാവിനെ വരിക്കയും

അവൻെറ ആശാസങ്കല്പങ്ങൾ ഫലപ്പെട്ടുമാറു വേണ്ട സന്നാഹങ്ങൾ ഒരു
ക്കിക്കൊടുക്കയും ചെയ്തുതുടങ്ങി. ബലവാന്മാർ സ്വസാമർത്ഥ്യംകൊണ്ടു ദുർ
ബലരെ സ്വാധീനതയിൽപ്പെടുത്തി, സ്വകീയഭരണശക്തിയെ പ്രബലമാ
ക്കി എന്നും ചില പണ്ഡിതന്മാർ പറയുന്നു. ഈ സുഖലാഭം നശിക്കാ
തിരിക്കാൻ വേണ്ടി ദുർബലവർഗ്ഗത്തിനു നിശ്ചിതാവധി കടന്നു ഹിംസോ
പദ്രവങ്ങൾ നേരിടാതിരിക്കാൻ വേണ്ടി അവർ തമ്മിൽ ചില ഉടമ്പടിക
ളും നടത്തി. ഈവിധമാണു സേവ്യസേവകഭാവം ഉത്ഭവിച്ചതും. ഈബ
ന്ധം പ്രബലസംഘപ്രരോപിതമോ അല്ല സമുദായാംഗങ്ങൾ തമ്മിൽ നേരി
ടുന്ന അവ്യവസ്ഥകളെ നിവാരണം ചെയ്വാൻ ആത്മനിർണ്ണയമടിസ്ഥാനമാ
ക്കി സൃഷ്ടിച്ചതോ എന്ന കഥ ഇവിടെ ചിന്തനീയമല്ല. ഏതായാലും ഏതു
വിധേനയെങ്കിലും ഉത്ഭവിച്ച രാജകീയപദ്ധതി വ്യക്തിസ്വാതന്ത്ര്യത്തെ ത
ട്ടിത്തകർത്തു സ്വവശത്തിലാക്കി അകപ്ലാടെ പറയുന്നപക്ഷം, ഈ രാജകീ
യപദ്ധതിയുടെ ഉത്ഭവം സമുദായപരിഷ്കാരം എന്ന ഉന്നതശിഖരി ശേഖര
ത്തിൽ നിന്നാണുണ്ടായിട്ടുള്ളതു. ഉദ്ഗമസ്ഥലം പരിശുദ്ധമായിട്ടുണ്ടെങ്കിലും
പിന്നീട്ടുള്ള അതിൻെറ നിമ്നപ്രവാഹം ക്രമാപകൃഷ്ടമായിട്ടാണു കണ്ടുവ
ന്നതും. സമുദായോദ്ധാരണത്തിനായി ദുർബലജനതയുടെ സഹായസഹകര
ണത്തിനായി ഉത്ഭവിച്ച ആ രാജപദ്ധതി അവരുടെ നാശത്തിനും ഹിംസ
കളും പ്രധാനകാരണമായിത്തീരുകയുംചെയ്തു. എന്ന വസ്തുത നാളിതുവരെ
യുള്ള ഇതിഹാസവൃത്താന്തങ്ങൾ പരിശോധിച്ചാൽ അറിയാവുന്നതാണ്.

രാജകീയ പദ്ധതിയുടെഈ അവസ്ഥാന്തരം അതിൻെറ സന്ദർഭോചി
തമായ ഉൽക്രമണമാണെന്നു പറഞ്ഞുകൂടാ. ഈ സ്ഥിതി ആ പദ്ധതിയുടെ വി
കൃതമായ ദുർവിപാകം മാത്രമാണ്. എന്തെങ്കിലും ഒരു വസ്തുവിനു ഉൽക്രാ
ന്തി ഉണ്ടാവുക, അതിനു ഒരു ദുർവിപാകമുണ്ടായതിനു ശേഷമാണ് സാ
ധാരണപതിവ്. ശരീരത്തിൽ അഭിനവത്വം ജനിക്കണമെങ്കിൽ തത്സംബ
ന്ധമായ പൂർവ്വപരമാണുക്കൾ വിസ്ഖലീതങ്ങളാകണമെന്നു ജൈവശാസ്ത്ര
ത്തിൽ ഒരു സിദ്ധാന്തമുണ്ടു. അതനുസരിച്ചു അനാവൃത്തമായ രാജകീയ പ
ദ്ധതിയും ഉചിതമായിരിക്കംവണ്ണം പരിഷ്കൃതമാകണമെങ്കിൽ, അതിൻെറ
ആദ്യരൂപം പാടെമാറണം പ്രബലശക്തിക്കധീനമായിരുന്ന ആ പദ്ധതി ക്ര
മേണ ഹീനസ്ഥിതിയിലെത്തുകയും, സമുദായമൂലതത്വങ്ങൾ തീരെ പരിത്യ
ക്തങ്ങളാകയും ചെയ്തതോടുകൂടി, അതിനൊരു ഉൽക്രമണമുണ്ടായി: രാഷ്ട്രീയ
ഭരണാധികാരം ഒരു വ്യക്തിയൽ സ്ഥിരിചെയ്യേണ്ടതില്ല; അതു സർവ്വപ്രജ
കളുടെയും അഭിപ്രായങ്ങൾ പ്രതിബിംബിച്ചുള്ള ഒരു സമ്മതസാമാന്യ സഭ
ക്കായിരിക്കയാണ് നന്നു. രാജകീയകാര്യങ്ങളെല്ലാം തന്നെ, ലോകതാലം
ബികളാകണം ഇവയായിരുന്നു. ഉൽക്രാന്തമായ രാജകീയപദ്ധതിയുടെ വ്യ
വസ്ഥകൾ. ഈ പദ്ധതി "പ്രാതിനിധികസത്ത" എന്നു പറയപ്പെടാം. ഇവ
വിധം പലകൊല്ലങ്ങളായി, പ്രചരിച്ചുവന്ന പ്രാതിനിധികസത്തക്ക അമേരി

ക്കയിലെ പ്രസിഡൻറായ വിൽസൺ 'സ്വയംനിൎണ്ണയം' എന്നു നാമകരണം ചെയ്തു. ഈ പദ്ധതിയുടെ പാൎയ്യന്തികപരിണാമം, ലോകോല്പത്തിസമയം ഉണ്ടായിരുന്ന പരിശുദ്ധവും നിൎമ്മലവുമായ വ്യക്തിസ്വാതന്ത്ര്യമായിട്ടുതന്നെ വിവൎത്തിക്കയില്ലയോ എന്നു ചിലർ ഉന്നയിക്കുന്നു. ഈ ഉന്നയനം പ്രമാണരഹിതമാണെന്നു പറഞ്ഞുകൂടാ. എന്നുമാത്രമല്ല, മനുഷ്യസമുദായം വീണ്ടും വ്യക്തിസ്വാതന്ത്ര്യം ലഭിക്കുമെന്നു വരുന്നതിൽ അത്ഭുതപ്പെടുവാനുമില്ല. കാരണം; ഭൂഗോളവും അതിലെ അദ്ധ്വചക്രങ്ങളും വൎത്തുളങ്ങളായിരിക്കയാൽ, ഒരിടത്തു ഒരു കാലത്തുണ്ടായ സംഭവംവീണ്ടും അതേസ്ഥലത്തിൽ അതേരൂപത്തിൽ വന്നേയ്ക്കാമെന്നുള്ളതാണു്.

ഒരു സംഗതികൂടി പറഞ്ഞിട്ടു ഈ വിഷയം ഉപസംഹരിക്കാം. ആശ്രമനിൎമ്മാണരീതി—കുടുംബപദ്ധതി സ്വീകാരം.—രാജകീയ ഭരണസ്ഥാപനം എന്നീമാതിരിയുള്ള സമുദായ പരിഷ്കാരങ്ങൾ ആവിൎഭവിച്ചപ്പോഴും മനുഷ്യരിൽ സമഭാവന സൎവ്വത്രപ്രസരിച്ചിരുന്നു. എന്നാൽ ആശ്രമനിൎമ്മാണോപാധിയും സമഭാവനയും തമ്മിൽ സാമരസ്യമുള്ളവയല്ല. ആശ്രമനിൎമ്മാണം സ്വീകാൎയ്യമായെങ്കിൽ; കൎത്തവ്യക്ഷേത്രം ഭിന്നമാവണം; എന്നുമാത്രമല്ല, സാധനോപായങ്ങളും തദനുഭവങ്ങളുമെല്ലാം വിഭിന്നരൂപങ്ങളാകയും വേണം. എന്നാവുമ്പോൾ സമഭാവനലബ്ധപ്രതിഷ്ഠമാകുന്നതെങ്ങനെ? കാലസ്ഥിതി പരിശോധിച്ചതിൽ ലൌകികങ്ങളായ സമുദായങ്ങൾ തമ്മിൽ സമാനങ്ങളായല്ല, ഉച്ചനീചാവസ്ഥാഹേതുവായി വിഷമങ്ങളായാണു കണ്ടിട്ടുള്ളതും. എന്നാൽ മാനുഷ്യകസമുദായങ്ങളിൽ ഈ വിഷമത അത്രമാത്രം സ്പഷ്ടമായിരിക്കുന്നില്ല എങ്കിലും, വേറെ ഒരു പന്ഥാവിൽ കൂടിയാവുമ്പോൾ ഒരന്യവൈഷമ്യം പതിന്മടങ്ങു അതിൽ കടന്നുകൂടീട്ടുണ്ടെന്നുവേണം പറയുവാൻ. ആ സ്ഥിതിക്കു അവരിൽ സമഭാവനലേശംകാണുന്നതാണോ? വൎണ്ണവും നീളവുംകൊണ്ടു വിസ്തൃതമായ പടങ്ങളെല്ലാംപ്രദൎശനശാലയിൽ ഒരേനിലനിൽ കെട്ടിത്തൂക്കണമെന്നു പറഞ്ഞാൽ അതു സാധിക്കുന്നകാൎയ്യമോ? ദ്വിപാദങ്ങളേയും ചതുഷ്പാദങ്ങളേയുമെല്ലാം കൂട്ടിച്ചേൎത്തിണക്കി ഒരു കയറും കുറുകെ കെട്ടിഅതിന്മീതെ ഒരേവിധംകയറിനിക്കണമെന്നു കല്പിച്ചാൽ, ആകല്പന സഫലമാകുമോ? അതുകൊണ്ടുകൎണ്ണമധുരവും ഉച്ചസംകല്പവുമാകുന്നവാതാവരണത്തിൽപരിചക്രമണം ചെയ്യുന്ന മനസ്സിനെ കളപ്പിക്കുന്നതുമായ ഈ സമഭാവനാപടം മനുഷ്യസമുദായങ്ങൾ തമ്മിൽ ത്രൈലോം വ്യത്യസ്തങ്ങളും, അവയിൽ ഉച്ചനീചഭാവം പ്രസ്പഷ്ടവുമായി കാണുകയാൽ സമഭാവന എന്നതു വ്യവഹാരഭൂമിയിൽ ഉത്ഭവിക്കാത്തകാൎയ്യമല്ലാതെയാണു കാണുന്നതു. അതില്ലായിരുന്നുവെങ്കിൽ മേൽപറഞ്ഞവിധമുള്ള പരിഷ്കാരങ്ങളൊന്നും ഉത്ഭവിക്കയേ ഇല്ലായിരുന്നേനെ! അതുകൊണ്ടു, അതിനെക്കുറിച്ചും ചിലതെല്ലാം അടുത്ത ഉപസംഹാരലേഖനത്തിൽ പ്രസ്താവിച്ചുകൊള്ളാം.

---

# വിശ്വവിശ്രുതയായ ക്ലിയോപ്പത്രാ മഹാരാജ്ഞി.

---

പനച്ചുസ്സൂൽ, എൻ. രാമൻപിള്ള.

പരിതസ്ഥിതങ്ങളായ സംഗതികളെ കണ്ടുംകേട്ടും ഒരുവൻറെ ജീവിതകാലത്തിൽ അവനുണ്ടാകാവുന്ന ജ്ഞാനത്തേക്കാൾ ഉപരിയായ ജ്ഞാനം അനേകവർഷങ്ങൾക്ക് മുൻപ് ജീവിച്ചിരുന്നിട്ടുള്ള മഹതീമഹാന്മാരുടെ ലോകപരിചയം ഒന്നോടെ അറിയുന്നതിനാൽ ലഭ്യമാകുന്നതാണ്. അവരുടെ സ്വരാജ്യസ്നേഹം സ്വസമുദായസ്നേഹം, സഹോദരസ്നേഹം, പ്രശംസനീയമായ വാത്സല്യം കലഹത്തിൽ വിമുഖത, മനസ്സിന് അതിയായ ആനന്ദം, സ്വഭാവ ദൃഢത, അനുകമ്പ, ആദിയായ സൽഗുണങ്ങളേയും കൃത്യങ്ങളേയും അനുകരിക്കുന്നതിനും തങ്ങളുടെ ജീവിതത്തിലും നടത്തയിലും മഹത്തുക്കളായിരിക്കണമെന്നുള്ള ആന്തരമായ ഒരു പ്രേരണ മനസ്സിൽ ജന്യമാകുകയും തന്നിമിത്തം ലോകവ്യവഹാരങ്ങളിലും ജീവിതമത്സരത്തിലും വിജയികളായി തീരുന്നതിനും ഇടയായിത്തീരുന്നു. ആയതുകൊണ്ട് ഉദ്ദേശം രണ്ടായിരം സംവത്സരങ്ങൾക്ക് മുമ്പ് ജീവിച്ചിരുന്ന ക്ലിയോപ്പത്രാ മഹാരാജ്ഞിയുടെ ചരിത്രവും കേരളീയരായ നമുക്ക് അത്യന്തം രസപ്രദമായിരിക്കുവാനേ വഴിയുള്ളുവല്ലോ.

ലോകൈകവീരനായ അലക്സാണ്ടർ ചക്രവർത്തിയുടെ നിര്യാണശേഷം ഈജിപ്റ്റിനെ ഭരിച്ചടോളമിവംശത്തിലെ അന്തിമരാജ്ഞിയായ ഈ മഹതീരത്നത്തിന്റെ ചരിത്രം അനേകയുഗങ്ങളാൽ അജ്ഞാതമായിട്ടാണ് ഇരിക്കുന്നത്.

ക്രിസ്തുവിന്റെ ജനനത്തിന് നൂറ് വർഷങ്ങൾക്ക് മുൻപ് ഈജിപ്റ്റിന്റെ തലസ്ഥാനമായ അലക്സാണ്ടറിയാ നഗരത്തിൽ ഈ പുണ്യവതി ജാതയായി. അച്ഛനായ ടോളമി മഹാരാജാവ് മരിക്കുന്നതിന് മുൻപായി തന്റെ മൂത്തമകളായ ക്ലിയോപ്പത്രായേയും അനുജത്തിയായ അർസിനോയേയും പുത്രന്മാരായ രണ്ടു ടോളമിമാരേയും അടുത്ത രാജ്യാവകാശികളായി റോമാചക്രവർത്തി ഗണിച്ച് ഈജിപ്റ്റിലെ രാജ്ഞിയായിട്ട് തന്റെ പിൽക്കാലം മൂത്തമകളെ വാഴിക്കണമെന്നുള്ള ഒരു അപേക്ഷ അയക്കയുണ്ടായി. ആ അപേക്ഷയെ പല കലാപബഹുലത്തിൽപെട്ടുകിടന്ന റോമാചക്രവർത്തി അത്ര വകവച്ചില്ല. പിതാവിന്റെ മരണസമയത്ത് രാജ്ഞിക്ക് ൧൮ വയസ്സു പ്രായമുണ്ടായിരുന്നു ധീരയും തന്റേടക്കാരത്തിയുമായ ആ ഭാഗ്യവതി തന്റെ പിതാവ് തനിക്കായി ഉദ്ദേശിച്ചിരുന്ന ഭരണാധികാരത്തെ അന്യർക്ക് വിട്ടുകൊടുക്കയില്ലെന്നുള്ള ദൃഢനിശ്ചയത്താൽ സഹോദരനായ മൂത്തടോളമിയോടൊരുമിച്ച് രാജ്യഭരണം നടത്തിവരവേ ചില ദുരദൃഷ്ടങ്ങൾ ആ മഹതിയെ പിടികൂടാതെയിരുന്നില്ല. തന്റെ സഹോദരൻ ടോളമി ഒരു സേവകദാസനും ക്രൂരനും ദുഷ്ടനും ആയിരുന്നു. അയാളുടെ സേവകന്മാർ രാജ്ഞിയുടെ ആജ്ഞ അനുസരിക്കാതെയായി അവർ രാജ്ഞിയുടെ മേൽ പലകുറ്റങ്ങൾ അനാവശ്യമായി ആരോപിച്ച് ടോളമിയുടെ സമക്ഷം സമർപ്പിച്ചു. അയാൾ തന്റെ സഹോദരിയുടെമേൽ ദുർജ്ജനങ്ങൾ ചുമത്തിയ കുറ്റത്തിന്റെ വാസ്തവാവാസ്തവങ്ങളെ അന്വേഷിച്ചറിയാതെ നാട്ടിൽനിന്ന് ബഹിഷ്കരിച്ചു. ധീരമതിയായ രാജ്ഞി ഈ ബഹിഷ്കരണത്തെ അല്പംപോലും ഗണ്യമാക്കാതെ സിറിയായിൽ ചെന്ന് ഒരു സൈന്യത്തെ ശേഖരിച്ചുകൊണ്ടുവന്ന് സഹോദരനു-

+ അക്കാലത്തെ തലസ്ഥാനം അലക്സാണ്ടറിയ ആയിരുന്നു. ഇപ്പോൾ കെയ്റോ ആണ്.

മായി എതിർത്തു. എന്നാൽ അവരുടെ മത്സരം ഒരു രണംമൂലം അവസാനിക്കും മുൻപ് റോമാക്കാരുടെ നേതാക്കന്മാർ തമ്മിലുള്ള കലഹം കൊടുമ്പിരിക്കൊണ്ട് കിഴക്കൻദിക്കിനെയും ബാധിച്ചു. നേതാക്കന്മാരായ പാംപെയസ്സും സിസ്സറും ഈജിപ്റ്റിലും രാഷ്ട്രീയാവകാശ വാദങ്ങൾക്കായി വന്നുചേർന്നു. പാംപെയസ്സിനെ ഈജിപ്റ്റുകാർ വധിച്ചു. സിസ്സരുടെ ആഗമകാലത്ത് ശേഷിച്ചിരുന്ന ആന്തഃഛിദ്രത്തെ ഒതുക്കേണ്ടത് ആവശ്യകമായി തോന്നുകയാൽ രാജ്ഞിയും ടോളമി രാജകുമാരനും മേലാൽ രമ്യമായി അനുവർത്തിക്കേണ്ടതാണെന്ന് സിസ്സർ തീരുമാനിച്ചു

രാജ്ഞിയുടെ അംഗസൗഷ്ഠവവും ആ കരകോമളിമയും വശീകരണചാതുര്യവും മൂലം സിസ്സറും രാജ്ഞിയുമായുണ്ടായ പരസ്പരാനുരാഗം വിദ്യുല്ലതികപോലെ വ്യാപരിച്ചു. ഈ വിവരം നാട്ടുകാരും സിസ്സരുടെ സഹവർത്തികളായ ഭടജനങ്ങളുമറിഞ്ഞ് അയാളിൽ ജുഗുപ്സാരനി കലാപത്തിനാരംഭിച്ചു. സ്വൈരാനുരാഗങ്ങൾക്ക് മദ്ധ്യേമാർഗ്ഗം പലതടസ്സങ്ങളും വന്നുസംഭവിക്കുക ലോകരീതിയാണല്ലൊ. രാജ്ഞിയുടെ സഹോദരനായ ടോളമിയും സഹോദരി അർസിനോയും ജനപക്ഷത്തിൽ ചേർന്ന് പല ഉപദ്രവങ്ങൾ ചെയ്തുതുടങ്ങി. അപ്പോഴേക്ക് ആ ധൈര്യവതി രണ്ടാമതും സിറിയായിൽ എത്തി ഒരു ഭയങ്കരസൈന്യത്തെ ശേഖരിച്ചുകൊണ്ടുവന്ന് അവരെ എതിർത്തു തോല്പിച്ച് അർസിനോയയും ടോളമിയെയും കാരാഗൃഹത്തിലാക്കി നാട്ടിൽ സമാധാനപരിപാലനം നടത്തി.

അനന്തരം ഇളയടോളമിയോടുകൂടി യോജിച്ച് രാജ്യരക്ഷ നടത്തിവരവേ ഒരു പുരുഷപ്രജയെ ആ സൗന്ദര്യവതി പ്രസവിച്ചു. "സിസ്സാറിയൻ" എന്ന് നാമകരണവും ചെയ്തു. അല്പകാലത്തിനുള്ളിൽ വരനായ സിസ്സറോടൊരുമിച്ച് രാജ്ഞിയും സഹോദരനും പുത്രനും റോമിലേക്കുപോയി. അവിടത്തെ സ്വല്പകാലവാസത്തിനിടയിൽ സിസ്സർ മരിക്കുകയും രാജ്ഞി വിധവയായി തീരുകയുംചെയ്തു. "വരുന്നതൊക്കയും വലുന്ദുഃഖങ്ങൾ" എന്നപോലെ ഇളയസഹോദരനും കാലതാമസമെന്യേ പരലോകഗതനായി. നിസ്സഹായയായ രാജ്ഞി തന്റെ ഏകപുത്രസഹായത്തോടുകൂടി വീണ്ടും ഈജിപ്റ്റിൽ വന്ന് പുത്രന്റെ രക്ഷാകർത്തൃത്വത്തിൽ രാജ്യപരിപാലനം നടത്തി.

അപ്പോഴേക്ക് റോമിലെ അനന്തരനേതാക്കന്മാരായ ആന്റോണിയനും ആക്റ്റേവിയനും തമ്മിൽ രാഷ്ട്രീയാവകാശവാദമുണ്ടായി ഒരാൾ കിഴക്കോട്ടും മറ്റെയാൾ പടിഞ്ഞാറോട്ടും പോയി. കിഴക്കോട്ടുപോയ ആന്റോണിയൻ സിറിയായിൽ തന്റെ സ്ഥാനമുറപ്പിച്ചു അയാൾക്ക് സന്മാനോപചാരം ചെയ്യാൻചെന്ന രാജ്ഞിയുമായി സ്നേഹമാകുകയും അയാളുടെ ജീവിതത്തിൽ ഒരു പ്രധാനപങ്ക് ആ മഹതിരത്നത്തിന്റെ അധീനത്തിലുമായി. അയാളെ യുദ്ധത്തിൽ സഹായിച്ചും അധികാരപ്രചരണത്തിൽ സഹകരിച്ചും പത്തുകൊല്ലം കഴിഞ്ഞതിനിടയിൽ ആക്റ്റേവിയനും ആന്റോണിയനുമായി പരസ്പരം വൈരം വീണ്ടുമുണ്ടായി ആക്റ്റിയം, എന്നസ്ഥലത്തുവച്ച് ഒരു ഭയങ്കരകടൽ യുദ്ധംനടന്നു. ആന്റോണിക്ക് പരാജയമുണ്ടാകുമെന്ന് ശങ്കിച്ച് ബുദ്ധിമതിയായ ആധീരവനിത ഈജിപ്റ്റിലേക്ക മടങ്ങി; ആന്റോണിയനും പുറകെഎത്തി. ധീരവീരനായ തന്റെ നായകന് താൻമൂലം വല്ല മലിനതയ്ക്കും ഇടയാകുമെന്ന് ഭയന്ന് താൻ മരിച്ചുപോയതായി ജനശ്രുതി നാട്ടിൽ പരത്തി ഒരു വിജനസ്ഥലത്ത് ഒളിച്ചിരുന്നു. ആന്റാണിയൻ എന്നാൽ ഈ ജനശ്രുതിയെ ഗണ്യമാക്കാതെ രാജ്ഞിയെ അന്വേഷിച്ച് കണ്ടുപിടിച്ച് അവരുടെമുൻപിൽവച്ച് ആത്മഹത്യചെയ്ത് പരലോകപ്രാപ്തനായി. യൗവ്വനയുക്തനും ജേതാവും അധികാരേച്ഛുവും ദൃഢവ്രതനും ആയ ആക്റ്റേവിയൻ രാജ്ഞിയെ ഒരു ദുർവൃത്തയും കുത്സിതയും ആയ ഒരു സ്ത്രീ എന്നെ വിചാരിച്ചുള്ളു. മഹാനായ സിസർ ആക്റ്റേവിയന്റെ മാതുലനും അയാളുടെ സകലൈശ്വര്യങ്ങൾക്കും വേണ്ട സഹായിയുമായിരുന്നു. ആന്റോണി സിസ്സരുടെ സേനാനായകനും തന്റെ ശ്രേയസ്സിന് സഹായിച്ച

ബന്ധുവും ആരാണെന്നുള്ള ഏതെങ്കിലും വസ്തുതയാകട്ടെ വിചാരിച്ച് അയാൾക്ക് തന്നോടു അത്ര അനുകമ്പയുണ്ടാകയില്ലെന്നറിഞ്ഞു് ആ മഹിളാരത്നം വിഷപാനംചെയ്ത് ആയുശ്ശേഷം അവസാനിപ്പിച്ചു.

---

# പ്രേമം

---

അതിരമ്പുഴ സി. എ.. ദേവസ്യ.

നമ്മുടെ ദൃഷ്ടിഗോചരമായിത്തീരുന്ന പ്രകൃതിയിലെ പല സംഭവങ്ങൾക്കും പരസ്പരസംബന്ധം അഥവാ ഒരു കെട്ടുപാടുണ്ടെന്നുള്ളതു് നിരീക്ഷണസാമൎത്ഥ്യമുള്ള ഏതൊരുവനും ഗ്രഹിയ്ക്കാവുന്ന പരമാൎത്ഥസംഗതിയാകുന്നു. ഈ കെട്ടുപാടുതന്നെയാണ് പ്രകൃതിയേ നിലനിറുത്തുന്നതു്. അതിനെത്തന്നെയാണ് നമ്മൾ ഈശ്വരചൈതന്യമെന്നു നാമകരണംചെയ്യുന്നതു്. അതിനതീതമായിട്ടു യാതൊന്നുമില്ലെന്നു സുയുക്തിക്ക്വം വിചാരിയ്ക്കുന്നു. ഇപ്രകാരം ഈശ്വരചൈതന്യത്തോടുകൂടിയപ്രകൃതിവിശേഷങ്ങളിൽ മനുഷ്യമനസ്സു പ്രവേശിയ്ക്കുമ്പോൾ, എന്തെന്നില്ലാത്ത ഒരു മമത അങ്കുരിയ്ക്കുന്നു. ഈ മമതയേത്തന്നെയാണ് വിസ്തൃതമായ അൎത്ഥത്തിൽ 'പ്രേമം' 'പ്രണയം' 'സ്നേഹം' 'പ്രീതി' എന്നൊക്കെപ്പറയപ്പെടുന്നതു്.

ഈശ്വരചൈതന്യം കൂടുതലായി നിഴലിച്ചുകാണുന്നതു മനുഷ്യരിലാകുന്നു. ഇതുകൊണ്ടുതന്നെയാണ് ഇഹത്തിൽ കാണുന്ന സകല ജീവികളിലും വച്ചു് മനുഷ്യർ ശ്രേഷ്ഠരായിത്തീൎന്നിട്ടുള്ളതു്. ശ്രേഷ്ഠജീവികളായ മനുഷ്യരിലുള്ള ഈശ്വരചൈതന്യത്തിന്റെ ഭണ്ഡാഗാരങ്ങളാണ് ആത്മാവും മനസ്സും. മനസ്സിന്റെ ഓരോ വിചാരങ്ങൾക്കും ഭാവങ്ങൾ ഉണ്ടു്. ഈ ഭാവങ്ങൾക്കൊക്കയും അടിസ്ഥാനം പ്രേമമാകുന്നു. പ്രേമത്തിന്റെ ഭാവംകൊണ്ടോ അഭാവംകൊണ്ടോ ഉണ്ടാകുന്നതായിട്ടുള്ള വിചാരങ്ങളേ മനസ്സിനുള്ളു. പ്രേമം അനൎഘമായ ഒന്നാകുന്നു. പ്രേമമില്ലാത്ത ഹൃദയം മണൽക്കാടിനു തുല്യമാകുന്നു. പ്രേമം അനുഭവിച്ചറിയേണ്ട ഒന്നാണ്. എങ്കിലും അനേകം ജനങ്ങൾ അതിന്റെ മാഹാത്മ്യം അറിയാതെ കഴിയ്ക്കുന്നവരാണെന്നു പറയുന്നതിൽ അശേഷം അതിശയോക്തിയില്ല. മധു ആസ്വദിയ്ക്കാത്തവൻ അതിന്റെ രസം അറിയുകയില്ല. അതുപോലെ പ്രേമമാകുന്നമധുകുടിയ്ക്കാത്തവന് അതിന്റെ സ്വാരസ്യം അശേഷമറിയുന്നതിനു സാധിയ്ക്കുകയില്ല. സകലസംഭവങ്ങളുടെയുമനുഭവമാണു നമ്മേ കൂടുതലായിപഠിപ്പിയ്ക്കുന്നതു് "സ്വാനുഭവൈകവേ

ദ്ര്യമഹിമാപെലുപ്രേമാ, ദൂരാതീതശ്ചേതരബോധനസ്മാതഃ" എന്നു് ഒരു കവിപറഞ്ഞിട്ടുള്ളതു് ഏററവും യാഥാൎത്ഥ്യംതന്നെ.

പ്രേമം മരണപൎയ്യന്തം നിലനില്ക്കുന്ന ഒരു ഭാവമാകുന്നു. സാമാന്യജനങ്ങൾക്കു് ഈപ്രേമം നിലനിറുത്തുന്നതിനു സാധിയ്ക്കുന്നില്ല. പ്രേമത്തിന്റെ സിദ്ധാന്തങ്ങൾ നിഗൂഢതരങ്ങളായിട്ടുള്ളവയാണു് അന്യന്മാരായിട്ടുള്ളതിനുവേണ്ടി സ്വീയമായിട്ടുള്ളതു സകലതും ഒരു മനുഷ്യൻ വെടിയുന്നെങ്കിൽ അതു പ്രേമത്തിന്റെ പ്രേരണകൊണ്ടാകുന്നു. മഹാത്മാവായയേശുക്രിസ്തു സ്വജീവനേ ക്രൂശിലുപേക്ഷിയ്ക്കേണ്ടിവന്നതു് മനുഷ്യരോടുള്ള പ്രേമാതിരേകംകൊണ്ടാണെന്നതിൽ അശേഷം അവാസ്തവമില്ല. ഇതുപോലെ മഹാത്മാക്കളായിട്ടുള്ള പലരും സ്വാൎത്ഥപരിത്യാഗത്തോടുകൂടി എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ അതിനൊക്കെയും മൂലപ്രകൃതിയായിട്ടുള്ളതു് പ്രേമം അഥവാ സ്നേഹമാകുന്നു.

സ്നേഹം ജീവന്റെ വെളിച്ചവും ആത്മാവിന്റെ ആനന്ദവും മനസ്സിന്റെ സംതൃപ്തിയുമാകുന്നു. നമ്മുടെ അന്തൎഗ്ഗതങ്ങളിൽ മഹത്തരമായിട്ടുള്ളതു പ്രേമവികാരമാകുന്നു. പരസ്പരവിരുദ്ധമായിട്ടുള്ള വകളെ ഏകയോഗക്ഷേമത്തിലാക്കുന്നതും ദുഃഖത്തിൽ സന്തോഷമുണ്ടാക്കുന്നതും സന്തോഷത്തെ വൎദ്ധിപ്പിയ്ക്കുന്നതും പ്രേമംതന്നെ. സംസാരസാഗരത്തെ തരണം ചെയ്യുന്നതിനുള്ള ഒരുതോണിയാണു് സ്നേഹം. പ്രകൃതിയേ അറിയുന്നതും പ്രേമംമൂലമാകുന്നു.

ഏതൊരു വസ്തുവിൽ സൌന്ദൎയ്യമുണ്ടു് ആയതിൽ പ്രേമവും സ്ഥിതിചെയ്യുന്നു. സൌന്ദൎയ്യമില്ലാത്ത ഒന്നിനു് സൌകുമാൎയ്യമരുളുന്നതും പ്രേമമൊന്നുമാത്രമാകുന്നു. ഭേദഭാവത്തെ തിരസ്കരിയ്ക്കുന്നതും മറെറാന്നിനെ ആകൎഷിക്കുന്നതും സ്നേഹംകൊണ്ടാണു്. ഒരാത്മാവിൽ മറെറാരാത്മാവിനു പ്രവേശം നൽകുന്നതും പ്രേമംതന്നെ. രണ്ടുജീവനേ സംഘടിപ്പിയ്ക്കുന്നതും പ്രേമമല്ലാതെ മറെറാന്നുമല്ലാ. ഹൃദയങ്ങളേ ആവിഷ്കരിയ്ക്കുന്നതു് പ്രേമത്തിനുള്ള വിശേഷജോലിയാകുന്നു. നാമേതെങ്കിലുമൊന്നിനെ പ്രതീക്ഷിയ്ക്കുന്നതിനു് കാരണം സ്നേഹംമാത്രമാകുന്നു. വിഷമമേറിയ സംസാരത്തേ സുസാധകമാക്കുന്നതും മഹത്തായ സ്നേഹത്തിന്റെ പ്രവൃത്തിയാണു്. പ്രേമം അഭ്യസനസാമൎത്ഥ്യംകൊണ്ടു സമ്പാദിയ്ക്കാവുന്ന ഒരുവിദ്യാവിശേഷമല്ല. അതു അനുഭവത്തിൽനിന്നുണ്ടാകേണ്ടതാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. പ്രേമം സ്വകീയമായിട്ടുള്ളതാണു്. ഇഹപരലോകങ്ങളെ കൂട്ടിച്ചേൎക്കുന്നതും സ്നേഹമാകുന്നു. ജീവിതായോധനത്തിനുള്ള അഭേദ്യമായ കവചംതന്നെയാണു് സ്നേഹം.

ഇത്രയും പ്രസ്താവിച്ചതിൽനിന്നും സ്നേഹംപോലെ ദിവ്യമായിട്ടു ലോകരിൽ വേറൊന്നുമില്ലെന്നുള്ളതത്വം മാന്യവായനക്കാരെ ഞാനനുസ്മ

രിപ്പിച്ചിട്ടുണ്ടെന്നുള്ള വിശ്വാസത്തോടുകൂടി സ്നേഹത്തിന്റെ ചില അവാന്തരവിഭാഗങ്ങളെപ്പററി പ്രതിപാദിക്കുന്നതിനുദ്യമിച്ചുകൊള്ളട്ടെ!

ഭാൎയ്യാഭൎത്താക്കന്മാർ തമ്മിലുള്ള പ്രേമവും സഹോദരസഹോദരിമാർ തമ്മിലുള്ള സ്നേഹവും ഒന്നല്ല. മാതാപിതാക്കന്മാൎക്കു കുട്ടികളോടുള്ള സ്നേഹവും കുട്ടികൾക്കു മാതാപിതാക്കന്മാരോടുള്ള പ്രീതിയും ഒരേതരത്തിലുള്ളതല്ല. രാജാവിനു പ്രജകളിൽ പ്രേമമുണ്ട്. പ്രജകൾക്കു രാജാവിലും സ്നേഹമുണ്ട്. പക്ഷേ രണ്ടും രണ്ടുതരത്തിലാണ് ഗണിച്ചുവരുന്നതു്. ഇതിനൊക്കെയുമപ്പുറമായിട്ടൊരു പ്രേമമുള്ളതും ഉണ്ടാകേണ്ടതുമാകുന്നു. അതാണ് ഈശ്വരസ്നേഹം. ഈശ്വരപ്രീതികൊണ്ടാണ് നമുക്കു ശ്രേയസ്സുണ്ടാകേണ്ടതു്. ഇപ്രകാരം സ്നേഹം വിവിധപ്രകൃതിയിൽ അനുഭവപ്പെടുന്നതുകൊണ്ട് അവയ്ക്കു് ഓരോ പേരുകൾ നാം സങ്കല്പിക്കുന്നു. സ്നേഹത്തിന്റെ അത്യുന്നതമായ അവസ്ഥയിൽ അതായതു നമ്മേക്കാൾ മാഹാത്മ്യമേറിയവരോടുള്ള പ്രേമത്തിന് 'ഭക്തി' എന്നു പറയുന്നു. ഭക്തി പ്രേമത്തിന്റെ പിതാവാകുന്നു. ഭക്തിയേത്തന്നെ പല വ്യക്തിനാമങ്ങൾചേൎത്തു വ്യവഹരിച്ചുവരുന്നുണ്ട്. വാസ്തവത്തിൽ സ്നേഹമെന്നിവയ്ക്കു പൊതുവായിപ്പറയാമെങ്കിലും അല്പാല്പമായ വ്യത്യാസങ്ങൾ ഓരോന്നിനുമുണ്ടെന്നുള്ളതിൽ പക്ഷാന്തരമില്ല.

എന്നാൽ കാന്താകാന്തന്മാൎക്കുള്ള പ്രേമത്തിനു പ്രത്യേകവിഭാഗങ്ങളില്ല. ആ സ്നേഹത്തിനു അനശ്വരമായ ഒരു ശക്തിയുണ്ട്. യാതൊരു തടസ്സവുമില്ലാതെ ജീവിതം സുഖകരമാക്കുന്നതിനും ഈ പ്രേമമല്ലാതെ മറെറാന്നും ഒരു മനുഷ്യനു ഇഹത്തിലില്ലെന്നുള്ളതു യഥാൎത്ഥംതന്നെ. എത്രയോപേർ സ്നേഹംനിമിത്തം ജീവൻത്യജിച്ചു് യശശ്ശരീരികളായിത്തീൎന്നിരിക്കുന്നു. പ്രേമാൎണ്ണവപാരംഗതരിൽ ആരുടെ ചരിത്രമാണ് ഇനുപ്രസിദ്ധീകൃതമാകാതുള്ളതു്? ചരിത്രങ്ങളും കഥകളും നമ്മെ പഠിപ്പിക്കുന്നതെന്താകുന്നു? സ്ത്രീപുരുഷന്മാർ ഒരുപോലെ അനുഭവിച്ചറിയുന്ന ഒരു രസം പ്രേമത്തിന്റേതല്ലാതെ മറെറന്തിന്റേതായിരിക്കും. പ്രേമത്തിന്റെ തത്വങ്ങൾ എല്ലാക്കാലത്തിലുമെല്ലാവരാലും കീൎത്തിക്കത്തക്കതാണ്. സീതാരാമന്മാരുടെ പ്രണയത്തെ പുകഴ്ത്താത്തവരായി ഭാരതീയരിലാരുമുണ്ടെന്നു തോന്നുന്നില്ല. രുഗ്മിണി, സത്യഭാമ, ദമയന്തി, പത്മിനി എന്നീ വനിതാരത്നങ്ങളെ ആദൎശമാക്കി പരിപാവനമായ പ്രണയത്തെ പരിപാലിക്കുന്ന രമണീമണികൾ നമ്മുടെയിടയിൽ വൎദ്ധിച്ചുവരേണ്ടതാകുന്നു. ഭാരതഭാഗവതാദി ഗ്രന്ഥങ്ങളിൽ പ്രകീൎത്തിക്കുന്നതും വൎണ്ണിക്കുന്നതും സ്നേഹത്തിന്റെ അവസ്ഥാന്തരങ്ങളെത്തന്നെയാണല്ലോ.

രണ്ടാത്മാക്കളെതമ്മിൽ യോജിപ്പിക്കുന്ന പ്രണയം സുഖസന്തോഷങ്ങളിൽ സമാവകാശംനൽകി ജീവിതത്തെ പരിമിതപ്പെടുത്തുന്നു. ഇ

ത്തന്നെയാണ് മഹത്തരമായിട്ടുള്ള പ്രേമം. വ്യക്തിഭാവങ്ങളെ മാററുന്നു. സാമാവസ്ഥ സംജാതമാകുന്നു. വർണ്ണഭേദങ്ങൾ ദൂരെത്യജിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ സ്നേഹമായിട്ടുതന്നെ സകലവും സർവ്വത്ര പരിലസിക്കുന്നു.

ഐശ്വര്യമായ അതായത് ഈശ്വരസംബന്ധമായ അത്യുൽകൃഷ്ടസ്നേഹപ്രകാശം നമുക്കെവിടെയുംകാണാം. വികസിക്കുന്നകുസുമങ്ങളിലും തളിക്കുന്ന സസ്യാദികളിലും ഈശ്വരസ്നേഹം ഒളിഞ്ഞുവെളിപ്പെടുന്നുണ്ട്. തന്നിമിത്തം നമുക്കതിൽ മനോഹരതയും സ്നേഹവും ഉത്ഭവിക്കുന്നു. വായുസഞ്ചാരത്തിലും സൂര്യചന്ദ്രന്മാരുടെ പ്രകാശത്തിലും മിന്നലിലും ഇടിനാദത്തിലും എന്നുവേണ്ട പ്രകൃതിയിൽകാണുന്ന സകലചരാചരങ്ങളിലും അദ്ദേഹത്തിന്റെ—ഈശ്വരന്റെ പ്രീതി നമുക്കു കാണാൻ കഴിയും. ഒന്നിനു മറെറാന്നിൽ പ്രിയമുത്ഭവിക്കുന്നെങ്കിൽ ഈശ്വരസംബന്ധമായ സ്നേഹം അവ രണ്ടിലുമുണ്ട്. വിദ്വാന്മാർ വിസ്തരിക്കുന്നതും കവികൾ വർണ്ണിക്കുന്നതും പ്രേമത്തെത്തന്നെ. വിദ്വാന്മാരിൽ ബുദ്ധിവികാസവും കവികളിൽ വർണ്ണനാഭംഗിയുമുണ്ടാക്കിത്തീക്കുന്നതും പ്രേമമല്ലായെ മറെറാന്നുമല്ല.

സ്നേഹം സ്വർഗ്ഗീയമാകുന്നു. അങ്ങനെയുള്ള സ്നേഹമാണ് ഉത്തമ മനുഷ്യരുടെ ഹൃദയത്തെ വലയംചെയ്തിരിക്കുന്നത് ജ്ഞാനം ആത്മാവിനു ഭൂഷണമെങ്കിൽ പ്രേമം ആത്മാവിന് ജീവനാകുന്നു. വിജ്ഞാനം മനസ്സിന്റെ വികാസമാകുന്നതുപോലെ പ്രേമം മനസ്സിന്റെ സൗരഭ്യവുമാകുന്നു. ജ്ഞാനം ചേതസ്സിനു ഭക്ഷണമാകുന്നെങ്കിൽ പ്രേമം അതിനുരസവുമാകുന്നു. പ്രണയം ഭക്തിയുടെ സന്താനമാണെന്ന് ഒരു മഹാൻ പ്രസ്താവിച്ചിട്ടുള്ളതെന്റെ സ്മൃതി പഥത്തിൽ എത്തുന്നു.

സ്നേഹം അനുഭവിക്കുന്നേടത്തോളം വർദ്ധിയ്ക്കുന്ന ഒന്നാകുന്നു. അനുഭവത്തിലാണതിന്റെ തത്വമറിയുന്നത്. മറെറാരാൾക്കു നാമാകർഷണീയമായിത്തീരുന്നതും പ്രിയത്തിന്റെ അനുഭവത്തിലാകുന്നു. പ്രേമത്തിന്റെ ഉപദേശത്തെ ചൈതന്യചരിതാമൃതത്തിൽ താഴെപ്പറയുംപ്രകാരം എഴുതിയിരിക്കുന്നു.

"ഉപഭോഗേനദാനേന
കാർശ്യംകോശോപിയാസ്യതി
ചിത്രംഭൂയഃക്ഷണാൽപ്രേമ-
ഭണ്ഡാകാരോഭിവർദ്ധതെ.

സുഖത്തിലും ദുഃഖത്തിലും വർദ്ധമാനമായിരിയ്ക്കുന്ന സ്നേഹമാണ് മനസ്സിന്നാധാരം. ഒരു വസ്തുവിന്റെ ശരിയായരൂപം മനസ്സിൽ മായാത്തവിധം ചിത്രിയ്ക്കുന്നതും സ്നേഹത്തിന്റെ വൃത്തിയാണ്. ഒന്നിന്റെ അപ്രത്യക്ഷതയിൽ മനസ്സിന് വ്യസനമുണ്ടാകുന്നതും പ്രേമമാകുന്നു. സ്നേ

ഹം അനുഭവിച്ചതിനെ വീണ്ടുംവീണ്ടും അനുഭവിയ്ക്കുന്നതിന് മനസ്സുവരുത്തുന്നു. രസവേദിയായ ഒരു മഹാകവി പ്രേമപരിപൂർണ്ണമായ വസ്തുവിന് സൗന്ദൎയ്യമുണ്ടെന്ന് സിദ്ധാന്തിയ്ക്കുന്നു. അസുന്ദരമെന്ന് പറഞ്ഞു ചിലർ പരിത്യജിയ്ക്കുന്ന വസ്തുവിന് മററു ചിലർ സുഷമയേറിയതെന്നു സിദ്ധാന്തിയ്ക്കുന്നതു് സ്നേഹംമൂലമാണു്. വംഗദേശീയനായ ഒരു കവിയുടെ അഭിപ്രായത്തിൽ പ്രേമം രമണീയമല്ലാത്ത വസ്തുവിൻെറ സുകുമാരതയും സുകുമാരിയുടെ പരിശുദ്ധിയും പരിശുദ്ധിയുടെ ദേവതവുമാണെന്നാകുന്നു.

സ്നേഹം സൎവ്വവ്യാപിയായ ഒരു ഭാവിശേഷമാകുന്നു. അതിൻെറ ഇല്ലായ്മയിൽ ജീവിതം ദുസ്സാധകമായിപ്പരിണമിയ്ക്കുന്നു. തന്നിമിത്തം സുകൃതനാശീകരണത്തിനുള്ള പല സാമഗ്രികളും വൎദ്ധിക്കുകയും മഹനീയമായലോകജീവിതം കലുഷീകൃതമാകയും അസംഖ്യമാപത്തുകൾക്ക് നിദാനമായും തീരുന്നതാണു്.

മനുഷ്യൎക്ക് മഹത്തരമായ ഈശ്വരാനുഗ്രഹം ലഭിയ്ക്കുന്നതിനുംഅദ്ദേഹത്തിൻെറ സുദാമമായപ്രിയം ആവശ്യമാകുന്നു. ഈശ്വരൻെറ അണിമാദ്യഷ്ടൈശ്വൎയ്യസിദ്ധികൊണ്ടു് അദ്ദേഹത്തിൻെറ പ്രേമത്തിൽ വിലയം നേടുന്നതിന് എത്ര മഹാത്മാക്കൾ ലൌകികത്തെ വെടിയുന്നുണ്ടു്. എത്രപേർ യോഗികളാകുന്നു. എത്രപേരാണ് വനവാസികളായിട്ടുള്ളതു്. എത്രയോജനം ഭിക്ഷയിരന്നു് ദൈവത്തിൽമാത്രം മനസ്സു വച്ചുകൊണ്ടു് ലോകം മുഴുവൻ ചുററിത്തിരിയുന്നു.

ഇത്രയും വിശിഷ്ട ലക്ഷണപരിപൂർണ്ണമായ പ്രകൃതിഭാവം എല്ലാമനുഷ്യരിലും എല്ലാ ജീവികളിലും വൎദ്ധിപ്പിക്കേണ്ടതാണു്. ലോകത്തിൻെറ സമാധാനം അപാരമസ്നേഹത്തിൽ സ്ഥിതിചെയ്യുന്നു. നശ്വരമല്ലാത്ത സ്നേഹം എവിടെയും പ്രകാശിയ്ക്കട്ടെ!

ഓരോരുത്തർ സ്വയമായി സ്നേഹിക്കുന്നതുപോലെ പരാർത്ഥമായും ഭവിയ്ക്കട്ടെ! സ്വയാർജ്ജിതസ്നേഹം മുഴുവൻ ഈശ്വരനിലർപ്പിക്കട്ടെ. കാലത്തെ കലിയായ് കല്പിക്കുന്നതിലുള്ള മൌഢ്യത്തിൽ സ്നേഹം നശിച്ചു പോകാതിരിയ്ക്കട്ടെന്നു് അധുനികന്മാരോടു് പ്രാൎത്ഥിച്ചുകൊണ്ടു് മഹാകവിയായ ഷേക്സ്ഫീയരുടെ ഗാനത്തെ ഞാനുംപാടിക്കൊണ്ടു് ഇതിനെ ഇവിടെ അവസാനിപ്പിച്ചുകൊള്ളട്ടെ!

അപ്പൊഴപ്പൊഴുളവായിട്ടുംചെറിയകാരണത്തിലിളകുന്നതും
വിഘ്നമൊന്നുവരുകിൽനശിച്ചിടുമതുംസ്ഥിരപ്രണയമല്ലതാൻ
സ്ഥായിയാംപ്രിയമൊരേനിലയ്ക്കുവിലസുന്നു;ഞാനഥയഥാർത്ഥമാം
രണ്ടു ചിത്തമൊരുമിപ്പതിൽതടവിയററിടാതെയമരട്ടെതേ!

---

# പ്രണയപ്രഭാവം.

(തുടർച്ച)

വെഞ്ഛ്ളിയസ്സ് ലക്ഷ്മണൻ നമ്പൂരിപ്പാട്.

ആരാണമ്മാളുവിൻവല്ലഭനവനെതിരില്ലാത്തപുണ്യംകലർന്നാ
ളുള്ളോരാളാണെന്നുമമ്മാതിരിയൊരുവനെഞാൻകാണ്മതില്ലീശനെന്യേ
നേരായന്നേവമോരോതരമിവളെനിരീക്ഷിച്ചിട്ടുംപോലുതമ്മിൽ
സ്വൈരാനന്ദാത്ഭുതത്താൽഝടിതിപിറുപിറുത്തീടിനാർസ്ത്രീകൾമറ്റും.

അന്നാരീവാക്കിൽവന്നീടിനനിരുപമനാമീശനാദിത്യവർമ്മ
ക്ഷ്മാനാഥാഗ്രേസരൻതന്നുടെതനയരിലുൾപ്പെട്ടൊരാളായിരുന്നു
മാനാതീതപ്രസിദ്ധിപ്പൊലിമപെരുകുമച്ഛന്നെഴുംനേർപകപ്പായ്
താനാരാജാത്മജൻതൽഗ്ഗുണമഖിലവുമോർത്തുല്ലസിക്കുന്നുഭംഗ്യാം. ൰൬

ഹുല്ലാസശ്രീപ്രഭാവപ്രചുരിമപുലരുംപൂജ്യനാംതാതനെന്നെ
ന്നില്ലാതേമക്കൾമറ്റുള്ളവരിലുമധികസ്നേഹവാത്സല്യഭാരം
എല്ലാംകൊണ്ടുംഭവിച്ചൂവിമലതരയശോദാരവൈശിഷ്ട്യവിദ്വാൽ
ക്കല്ലാമീശങ്ക;യെന്നാൽജനതതിയുമതിൽപങ്കുകൈക്കൊണ്ടിരുന്നു. ൰൭

ആക്കല്യാത്മാവിനപ്പെണ്ണിലുമവനിലവൾക്കുംപരംരാഗമുണ്ടായ്
ചിക്കെന്നന്യോന്യമിസ്സംഗതിയറിവുവളർത്താനവർക്കൊട്ടുപോലും
തക്കംകിട്ടാഞ്ഞുതൽസ്ത്രീപുരുഷരുയരുമത്യാർത്തിയെല്ലാംസഹിച്ചു
ന്നുൾക്കമ്പംവിട്ടിതെല്ലായ്പ്പൊഴുമമിതതരശ്രദ്ധകൈക്കൊണ്ടുകാത്തു. ൰൮

അക്കാലംരാത്രികാലത്തൊരുദിവസമിരുട്ടെങ്ങുമേറീടുമാറു
ള്ളക്കാർമേഘങ്ങൾനീങ്ങീടിനഗഗനതലംചേർന്നൊരാച്ചന്ദ്രബിംബം
ദിക്കാകെത്തന്മനോമോഹനവിമലമയൂഖങ്ങൾചിന്നിപ്രമോദം
നിൽക്കാതാക്കുംപരത്തിത്തെളിമയൊടുപരംഭംഗിയിൽപ്രോല്ലസിച്ചു. ൰൯

പാരംനീളെച്ചൊരിഞ്ഞുള്ളൊരുപുതിയമഹാമാരിമാറീട്ടനല്പം
നേരംചെന്നിട്ടതില്ലെന്നവനിവലയമീക്ഷിക്കുകിൽതോന്നുമാക്കും
മാരൻയൌവന്യചിത്തഭ്രമമരുളിടുവാൻവിട്ടദാസൻകണക്കെ
സ്സൌരഭ്യോപേതനാകുംകുളിർപവനനിഴഞ്ഞെങ്ങുമേവീശിടുന്നു. ൨൰

തുടരും

——

## വിദ്യാൎത്ഥികളുടെ ഭാഗ്യം.

### എളുപ്പം എളുപ്പം ഇംഗ്ലീഷുപഠിക്കാൻ ഏററവും എളുപ്പം.

ഇംഗ്ലീഷുഭാഷാസഹായി ൨-ാംഭാഗം വരുത്തിവായിച്ചാൽ ഇംഗ്ലീഷുപഠിക്കാൻ ആൎക്കും ഏററവും എളുപ്പം. വിദ്യാൎത്ഥികൾക്കും അല്ലാത്തവൎക്കും എല്ലാവൎക്കും വലിയ ഭാഗ്യം. ഇത്രവലിയ ഭാഗ്യം ഇതിനുമുമ്പിൽ ഉണ്ടായിട്ടില്ല. ശബ്ദരൂപീകരണം വാക്യനിൎമ്മാണം എഴുത്തുകളുടെ മാതൃക പ്രബന്ധരചന പഴഞ്ചൊല്ലുകൾ സംജ്ഞാവിവരം മുതലായി ഇംഗ്ലീഷുഭാഷസംബന്ധിച്ചു അറിയേണ്ട എല്ലാവിവരങ്ങളും അടങ്ങിയ ഞങ്ങളുടെ ഇംഗ്ലീഷുഭാഷാസഹായി വരുത്തിപഠിച്ചാൽ ആൎക്കും ഇംഗ്ലീഷിൽ സംസാരിക്കുകയും എഴുതുകയും പ്രസംഗിക്കുകയും മററും ചെയ്യാം. ഇംഗ്ലീഷുവിദ്യാൎത്ഥികൾക്കും ഇംഗ്ലീഷു ഉപഭാഷയായി എടുത്തിട്ടുള്ള മലയാളവിദ്യാൎത്ഥികൾക്കും വീട്ടിൽഇരുന്നു ഇംഗ്ലീഷുപഠിക്കാൻ ആഗ്രഹിക്കുന്നവൎക്കും എല്ലാം ഒന്നുപോലെ ഉപകരിക്കണമെന്നുള്ള പ്രത്യേകകരുതലോടുകൂടി ഇംഗ്ലീഷുഭാഷാപണ്ഡിതനായ മിസ്റ്റർ രാമൻമേനവൻ അവൎകളെക്കൊണ്ടു ഞങ്ങൾ തയ്യാറാക്കിച്ചിട്ടുള്ള ഈ പുസ്തകത്തിൻെറ മാഹാത്മ്യം വരുത്തി അറിയാനല്ലാതെ എഴുതിയറിയിക്കാൻ സാദ്ധ്യമല്ല.

പുസ്തകം ൧ ക്കു വില ൪ ൮

---

## കേരളീയയുവജനമിത്രം.

ഇന്നത്തെ ഇൻഡ്യയുടെ ഉന്നമനത്തിനുതകത്തക്കതായ മതം, സമുദായം, വിദ്യാഭ്യാസം, വ്യവസായം, കൃഷി, വിചാരപരിചയം, സാഹിത്യം, ജീവചരിത്രം, ദീൎഘജീവിതോപായം തുടങ്ങിയുള്ള പ്രൌഢവിഷയങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്നതും, നിങ്ങളുടെ പേരിനെ മുൻനിൎത്തിക്കൊണ്ടു അതാതുമാസം ൧൦൭൯-ാം൬-ക്ക മുമ്പു് പ്രസിദ്ധംചെയ്തു വരുന്നതും ആയ ഈ മാസികയുടെ വരിക്കാരായിരുന്നു ഒരുകൊല്ലത്തേക്കു പരീക്ഷിച്ചു നോക്കുക. സമ്മതമുള്ളപക്ഷം ഒരു ക്രൂപാ മുൻകൂർ അയച്ചോ അതുകയ്ക്കു വി. പി. അയപ്പാൻ സമ്മതിച്ചോ ഉടനെ അപേക്ഷിക്കുക.

വരിസംഖ്യ ഒരു കൊല്ലത്തേക്കു ൨. ൹.

ദയാനന്ദസ്വാമി—ഉടമസ്ഥൻ-കേരളീയയുവജനമിത്രം,

പനവേലി, കൊട്ടാരക്കര—തിരുവിതാംകൂർ.



Printed and published by M. Muthuswamy Reddiar,
at the V. V. Press,—Quilon.